മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

MALANKARASABHA

സെപ്റ്റംബർ 2005











- ★ ചേപ്പാട് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ (ഓർമ്മ ഒക്ടോ. 12)
- ★ ചേപ്പാട് സെന്റ് ജോർജ്ജ് പള്ളി
- ★ ചേപ്പാട് പള്ളിയുടെ മദ്ബഹാ യിലെ നൂറ്റാണ്ടുകൾ പഴക്കമുള്ള ചുവർ ചിത്രങ്ങൾ





## യശഃശരീരനായ കരിങ്ങണാമറ്റത്തിൽ കെ. വി. മാത്യൂസ് അച്ചൻ

ജനനം: 1897 മാർച്ച് 3 നിര്യാണം: 1955 ആഗസ്റ്റ് 22

# നല്ലവനും വിശ്വസ്തനുമായ ഒരു കാര്യവിചാരകന്റെ ചരമ കനക ജൂബിലി

അരശതാബ്ദത്തിനു മുമ്പ് മലങ്കരസഭയിലെ പ്രമുഖ വൈദികനായിരുന്ന കരിങ്ങണാമറ്റത്തിൽ കെ. വി. മാത്യൂസ് കത്തനാരുടെ ചരമ കനക ജൂബിലിയുടെ ഭാഗമായി അദ്ദേഹത്തിന്റെ ഓർമ്മദിനം അദ്ദേഹം സ്ഥാപിച്ച് അന്ത്യവിശ്രമം കൊള്ളുന്ന നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ 2005 ആഗസ്റ്റ് 28-ന് ആചരിച്ചു. അറിവും അനുഭവവും, ദർശനവും ദയാവായ്പും, കർമ്മശേഷിയും കാര്യവിചാരകത്വവും സമഞ്ജസമായി സമ്മേളിച്ചിരുന്ന കെ. വി. മാത്യൂസ് അച്ചൻ തലമുറകൾക്ക് പ്രചോദനമായി അജഗണങ്ങളുടെ സ്മരണയിൽ നിലകൊള്ളുന്നു. സേവനത്തിന്റെ പ്രതിഫലം സേവനം തന്നെയെന്ന ഗാന്ധിയൻ ദർശനത്തിന്റെ അന്തഃസത്ത ഉൾക്കൊണ്ട് പ്രവർത്തിച്ച അച്ചന്റെ സാരഥ്യം, നെടുമാവ് ഇടവകയ്ക്ക് മാത്രമല്ല, ഒരു നാടിന്റെ മുഴുവൻ ഉന്നതിയുടെ ഉണർത്തുപാട്ടായി പരിണമിച്ചു. മലങ്കര സഭാ മാനേജിംഗ് കമ്മറ്റി, വർക്കിംഗ് കമ്മറ്റി എന്നിവകളുടെ അംഗം, വ്യവഹാര കാര്യ സെക്രട്ടറി; സഭാ സമാധാന ചർച്ചകളിലും കാതോലിക്കാ നിധി സംഭരണത്തിലും സുപ്രധാന പങ്കാളി, പാമ്പാടി സർക്കാരാശുപത്രി, വാഴൂർ സസ്യചന്ത, വാഴൂർ "ദേശാഭിവൃദ്ധി സംഘം" എന്നിവയുടെ ആരംഭ പ്രവർത്തകൻ, വാഴൂർ സെന്റ് പീറ്റേഴ്സ് സ്ക്കൂളിന്റെ പുനരുദ്ധാരകൻ, സെന്റ് പോൾസ് സ്ക്കൂളിലന്റെ സ്ഥാപകപ്രേരകത്വം, മുതലായ പല നിലകളിൽ അദ്ദേഹത്തിന്റെ സേവനം അവിസ്മരണീയമാണ്. എല്ലാറ്റിലുമുപരിയായി ഒരു മാതൃകാ ഇടവകകായി നെടുമാവ് സെന്റ് പോൾസ് ഇടവകയെ രൂപപ്പെടുത്തിയതിനെ , ഇടവകയുടെ നവതി ആഘോഷവും, പുതുക്കിപ്പണിത ദേവാലയത്തിന്റെ കൂദാശയും, കരിങ്ങണാമറ്റത്തിലച്ചന്റെ ചരമകനകജൂബിലി സമാപനവും ഒത്തുചേർന്ന് സമുചിതമായി, നന്ദിപൂർവ്വം സ്മരിക്കുവാൻ തയാറെടുക്കുന്നു.

*ASSAL*

# മലങ്കരസഭ

ലക്കം 9, പുസ്തകം 61
സെപ്റ്റംബർ 2005







## വരിസംഖ്യ

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 7 രൂപ |
| ഒരു വർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design & Type Setting:-*
**M.S. Graphics, Devalokam.**


# ഉൾത്തുടിപ്പുകൾ



പ്രതിമാസ ചിന്തകൾ,
ധ്യാനപംക്തി, വിശ്വാസപാഠം,
ബൈബിൾ പദപ്രശ്നം,
വാർത്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ


ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



# പൊന്നോണം നേരിന്റെയും നന്മയുടെയും ഓർമ്മ പുതുക്കലിന്...

മനുഷ്യരിലെ നന്മയുടെ നാട്ടുരൂപമായ മാവേലിനാടിന്റെ സ്മരണ പുതുക്കുന്ന പൊന്നോണമാസമാണിത്. നവീകരിക്കേണ്ട ഒരുമയുടെ അവസ്ഥ ഓർമ്മിപ്പിക്കുന്ന ഉത്സവകാലം. ദുരിതങ്ങളുടെ ഊരാക്കുടുക്കിലുഴലുന്ന നമ്മുടെ നാടിന്റെ വർത്തമാനത്തിന് നഷ്ടസ്വർഗ്ഗത്തെപ്പറ്റിയുള്ള അവ്യക്തമായ ഓർമ്മകൾ സ്വാന്തനത്തിന്റെ ഇളം തെന്നലാവട്ടെ എന്നാശംസിക്കുന്നു.

നാം ജീവിക്കുന്ന നാളുകൾ ചരിത്രത്തിന്റെ ഭാഗമാകുമ്പോൾ അത് നഷ്ടപ്പെട്ട വ്യാമോഹങ്ങളുടെ ചരിത്രമായി എഴുതപ്പെട്ടേക്കാം എന്ന് തോന്നിപ്പോകുന്നു. സാമ്പത്തികവും സാമൂഹികവും ആത്മീയവുമായ തലങ്ങളിലെല്ലാം ഇന്ന് സംസാരിക്കപ്പെടുന്ന ഭാഷ ലാഭത്തിന്റേതാണ്. നിക്ഷേപങ്ങൾക്കു ലഭിക്കുന്ന വലിയ പലിശയെക്കുറിച്ചും അവിശുദ്ധ ബന്ധങ്ങളിലൂടെ നേടാവുന്ന നേട്ടങ്ങളെക്കുറിച്ചും തൊലിപ്പുറത്തെ മാനസാന്തരങ്ങളെക്കുറിച്ചുമൊക്കെയാണ് ഇന്ന് പ്രസംഗിക്കുന്നത്. ഇത്തരത്തിൽ ഓരോ വ്യക്തിയുടെയും പരിസരങ്ങളിൽ വന്നടിയുന്ന 'സ്വർഗ്ഗ്'ങ്ങളെക്കൊണ്ട് നാം മലിനമായിരിക്കുന്നു.

നമ്മുടെ പത്രത്താളുകൾ മുഷിപ്പിക്കുകയാണ്. അതിൽ നിറയുന്ന വാർത്തകൾ നാശത്തിന്റേതാണ്. സ്വകാര്യ പണമിടപാട് സ്ഥാപനങ്ങളുടെ പതനം, പോരാട്ടങ്ങൾ, കൊലപാതകങ്ങൾ, നിക്ഷേപകരുടെ ദൈന്യത, ആത്മഹത്യകൾ, എന്നിങ്ങനെ പലതും വർത്തമാനകാല വാർത്തകളാണ്.

പ്രത്യക്ഷത്തിൽ, ജീവിതത്തെ അതിവേഗം സമൃദ്ധമാക്കുന്ന പദ്ധതികളാണ് എന്ന തോന്നലുളവാക്കിക്കൊണ്ടാണ് സ്വകാര്യ പണമിടപാട് സ്ഥാപനങ്ങൾ രംഗപ്രവേശം ചെയ്യുന്നത്. കേരളത്തിൽ പ്രചരിപ്പിക്കപ്പെടുന്ന വികസന പ്രത്യയശാസ്ത്രത്തിലെ ഏറ്റവും സങ്കീർണ്ണമായ വ്യവഹാരമാണ് സാശ്രയത്വം. ബാഹ്യസമ്പർക്കങ്ങളുടെ തുണയില്ലാതെ തൃപ്തിനേടുമ്പോൾ അവനവനിലേക്കു മനുഷ്യൻ ചുരുങ്ങുന്നു. ഒടുവിൽ, സ്വന്തം നഷ്ടങ്ങളോട് തനിയെ സംസാരിച്ചിരിക്കേണ്ടിവരുന്നു. നീതിന്യായ കോടതികളും സമൂഹത്തെ നയിക്കുന്നത് ഈ പാതയിൽ തന്നെയോ എന്നു സംശയം!

വിശ്വാസ്യത നേടുക എന്നത് നാം നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളിയാണ്. അതുകൊണ്ടുതന്നെ അത്തരമൊരു ശ്രമവും ആയാസകരമാണ്. എന്നാൽ ഏറിയ ജനക്കൂട്ടത്തിന്റെ വിശ്വാസം ചൂഷണം ചെയ്ത് ഒരു പുത്തൻ വിശ്വാസം സൃഷ്ടിക്കാമെന്നത് ഒരു നൂതന ശൈലിയായി രൂപം കൊണ്ടിട്ടുണ്ട്. ഇങ്ങനെയൊരു പരസ്യം നാം മറന്നിട്ടുണ്ടാവില്ല:- "When a company has so much strength behind it, you are sure it means business". നിക്ഷേപ കമ്പനികൾ പതനത്തിലാകുമ്പോൾ "ഈ നീതിമാന്റെ രക്തത്തിൽ എനിക്കു പങ്കില്ല" എന്ന പീലാത്തോസിന്റെ ഭാഷ ഉരുവിട്ട് നല്ല പിള്ളയാകാൻ ശ്രമിക്കുന്ന "വിശുദ്ധ പ്രൊമോട്ടർമാർ" നിയമക്കുരുക്കിൽ നിന്നു രക്ഷപെട്ടേക്കാമെങ്കിലും ദൈവതിരുമുമ്പാകെയും മനുഷ്യ മുമ്പാകെയും സുതാര്യത തെളിയിക്കേണ്ട ധാർമ്മികതയിൽ നിന്നു ഒഴിഞ്ഞു മാറൽ അസാധ്യമാണ്.

സ്വകാര്യ കമ്പനികളിലെ നിക്ഷേപകരിലേറിയ പങ്കും ക്രൈസ്തവരാണെന്നത് നമ്മെ ചില ചിന്തകളിലേക്കു നയിക്കുന്നു. നിക്ഷേപത്തിന്റെ ഉറവിടം വ്യക്തമാക്കാനാകാത്തവർ നഷ്ടത്തെക്കുറിച്ച് മൗനം അവലംബിക്കുന്നു. പുരോഹിത സ്ഥാനങ്ങളും ഉപദേശിക്കൂട്ടങ്ങളും ഇവിടെ വ്യത്യസ്തരാകുന്നില്ല. സാധാരണക്കാരന്റെ പണവും വമ്പൻമാരുടെ കീശയിലായി. ഈ പണം കൊണ്ടു തന്നെ സ്വർണ്ണമഴയും വർണ്ണമഴയും ആവർത്തിക്കപ്പെടാമല്ലോ! പെട്ടെന്നു കിട്ടാവുന്ന സൗഭാഗ്യത്തിനു വേണ്ടി നെട്ടോട്ടമോടുന്ന മനുഷ്യൻ പരസ്പരാശ്രയത്തെക്കുറിച്ച് മറക്കുന്നു. ഓണം മറക്കുന്നു. കൂടിച്ചേരലിന്റെ ഉത്സവം മറക്കുന്നു.

ആത്മീയതയുടെ സമകാലിക പശ്ചാത്തലത്തിലും ഒരു പുനർവായനയ്ക്ക് ഇത്തരം സ്വകാര്യ കമ്പനികളുടെ വളർച്ചയും തളർച്ചയും നൽകുന്ന പാഠം അതിശക്തമായിപ്രേരിപ്പിക്കുന്നു. ജനത്തിന്റെ ശാരീരികവും മാനസികവുമായ ആവശ്യങ്ങളെയും ആർത്തികളെയും പൂരിപ്പിച്ചുകൊണ്ട്, മുടക്കുന്ന പണത്തിന് അനുഗ്രഹം വാഗ്ദാനം ചെയ്ത്, പരസ്യമേളങ്ങളിലൂടെ വിശ്വാസ്യത തേടുന്ന വ്യക്തി കേന്ദ്രീകൃത പ്രസ്ഥാനങ്ങൾ ആത്മീയ സ്വാശ്രയ സ്ഥാപനങ്ങളാണ്. ലാഭം മാത്രമാണ് പ്രശ്നം. നേർച്ചയ്ക്കും, കളയുന്ന സമയത്തിനും ഉടനടി പ്രതിഫലം ലഭിക്കണമെന്നതാണാവശ്യം. ജീവന്റെ ഉറവയെക്കുറിച്ചും യാത്രയെക്കുറിച്ചും ലക്ഷ്യത്തെക്കുറിച്ചും നാം

മഹാപുരോഹിതസന്ദേശം



വാത്സല്യ മക്കളേ,

ബലഹീനനായ നമ്മുടെ ഓണാശംസകൾ നിങ്ങളെ ഏവരെയും അറിയിക്കട്ടെ. ഓണം നമ്മുടെ ദേശീയ മഹോത്സവമാണെന്ന കാര്യം നിങ്ങൾക്കേവർക്കും അറിയാമല്ലോ! ഐതിഹ്യങ്ങളുടെയും പഴംപുരാണങ്ങളുടെയും മതിലുകൾക്കപ്പുറമായി ദാർശനീക കാഴ്ചപ്പാടിൽ ഓണത്തെ നോക്കിക്കാണുന്ന നമുക്ക് പൊന്നോണ നാളുകൾ ധാരാളം പാഠങ്ങൾ മനസ്സിലാക്കി തരുന്നുണ്ട്. കാലത്തിന്റെ മാറ്റം അനുസരിച്ച്, ആവശ്യം വേണ്ടതും ഇല്ലാത്തതുമായ പലതും കുത്തിയൊലിച്ചുപോയപ്പോൾ ഓണത്തിന്റെ ആഘോഷ രീതികളിലും അതു നൽകുന്ന പാഠങ്ങളിലും മാറ്റം സംഭവിച്ചിരിക്കുന്നു എന്നു കാണുന്നത് സങ്കടകരമാണ്.

നല്ലനാളെയെക്കുറിച്ച് അതിമനോഹരമായ സ്വപ്നം കാണാനും, ജീവിതത്തിൽ അല്പമെങ്കിലും സ്നേഹവും ശാന്തിയും സാഹോദര്യവും സ്വസ്ഥതയും ലഭിക്കുവാൻ ആഗ്രഹിക്കുന്ന മനുഷ്യരുടെ ശബ്ദം കേൾക്കാനും ഓണനാളുകളിൽ നമുക്കു സാധിക്കണം. നമുക്കു പണ്ടുണ്ടായിരുന്ന പവിത്രമായ സാമൂഹിക വ്യവസ്ഥിതി നഷ്ടപ്പെട്ടു പോയതിന്റെ വേദന ശമിപ്പിക്കുന്ന ഉത്സവമായി ഓണത്തെ ആചരിക്കുവാൻ നാം ഒരുങ്ങണം.

കുടുംബ ബന്ധങ്ങളെ സമ്പന്നമാക്കുവാനും, കൂടിവരവും കൂട്ടായ്മയും നഷ്ടപ്പെട്ടു തളർന്ന ബന്ധനങ്ങളെ തിരികെ പിടിക്കുവാനും നമുക്ക് കഴിയുന്ന ആഘോഷമായിരിക്കട്ടെ നമ്മുടെ ഓണം. നമ്മുടെ കുഞ്ഞുങ്ങൾക്ക് പ്രകൃതിയോടും പ്രപഞ്ചത്തോടും സർവ്വ ജീവജാലങ്ങളോടും സ്നേഹവും കാരുണ്യവും ഉണ്ടാകുവാൻ നമ്മുടെ ആഘോഷങ്ങൾ കാരണമാകണം.

ഓണം നമുക്ക് വിളവെടുപ്പിന്റെ ഉത്സവം കൂടിയാണ്. അദ്ധ്വാനത്തിലൂടെ, നമ്മുടെ നെറ്റിയിലെ വിയർപ്പും കണ്ണീരും ഭൂമിക്കു നൽകുമ്പോൾ ഭൂമി നമുക്ക് കൈ നിറയെ മടക്കി നൽകുന്ന നിറവിന്റെ ആഘോഷം അനുഷ്ഠിക്കുവാൻ നമുക്ക് സാദ്ധ്യമാകണം.

തിന്മയുടെ വിജയം ക്ഷണികമാണെന്നും, ആത്യന്തികമായി നന്മയ്ക്കു മരണവുമുണ്ടാകില്ലെന്നും വിളിച്ചു പറയുന്ന ഓണം നന്മ തെരഞ്ഞെടുക്കുവാൻ നമ്മെ ക്ഷണിക്കുന്ന ഉത്സവമാണെന്നു നാം മനസ്സിലാക്കണം.

ഈ വർഷം ഓണനാളുകളോട് ചേർന്ന് നമ്മുടെ കർത്താവിന്റെ രക്ഷാകരമായ സ്ലീബാ കണ്ടെടുത്തതിന്റെ സ്മരണ പുതുക്കുന്ന ആഘോഷവും വന്നിരിക്കുന്നത് നമുക്ക് സന്തോഷം അനുഭവിക്കുവാൻ സംഗതിയാകുന്നു. വിജയത്തിന്റെയും രക്ഷയുടെയും ശാന്തിയുടെയും സമാധാനത്തിന്റെയും ദിവ്യസ്നേഹത്തിന്റെയും പരമകാഷ്ഠയായ സ്ലീബാ, സർവ്വലോകത്തിനും വേണ്ടി മഹാ'ബലി'യായ ക്രിസ്തുവിനെ ക്ഷണിച്ചു തന്നിട്ടുണ്ട്. യേശു ക്രിസ്തുവിന്റെ മഹാ'ബലി' മൂലം സഹോദരനുവേണ്ടി ജീവനെ ത്യജിക്കുന്ന നിസ്വാർത്ഥ സ്നേഹത്തിൽ പങ്കു ചേരുവാൻ നമുക്കവസരം ലഭിച്ചിരിക്കുകയാണ്. സ്ലീബാ പെരുന്നാളും ഓണാഘോഷവും സ്വർഗ്ഗീയ സ്നേഹവും ത്യാഗത്തിൽ നിന്നുയരുന്ന സന്തോഷവും ഒരുമിച്ച് അനുഭവിക്കുന്ന അവസ്ഥയാകണം. നമ്മുടെ കർത്താവിന്റെ സ്ലീബാ പാപത്തിൻമേലും മരണത്തിൻമേലുമുള്ള നമ്മുടെ വിജയത്തിന്റെ അടയാളമാണ്. ബലഹീനനായ നാം നിങ്ങളെയേവരെയും കർതൃ സന്നിധിയിൽ സമർപ്പിച്ചു പ്രാർത്ഥിക്കുന്നു.

ദൈവം എല്ലാവരെയും അനുഗ്രഹിക്കട്ടെ!

---

സംസാരിക്കാനിഷ്ടപ്പെടുന്നില്ല. വർഷങ്ങളായുള്ള പാരമ്പര്യവും ആരാധനയും നമുക്ക് അനിഷ്ടമാകുന്നു. നിക്ഷേപങ്ങളുടെ വിശ്വാസ്യതയെക്കാൾ അമിത ലാഭങ്ങളാണ് നമുക്കിഷ്ടം. ഒടുവിൽ പെട്ടെന്ന് നഷ്ടം ഉണ്ടാകുമ്പോൾ അതും നമ്മുടെ മാത്രം സ്വന്തമായി മാറും.

ഞാൻ മാത്രമാണ്, എന്നെ ചുറ്റിപ്പറ്റുന്ന ഒരു ചെറിയ സമൂഹം മാത്രമാണ് ഈ ലോകം എന്ന തെറ്റായ അറിവിൽ നിന്നും ഒരു വലിയ ലോകത്തിലെ ആളത്വമാണ് ഞാനെന്നും അതിലെ പരസ്പരാശ്രയത്വത്തിലെ സജീവ പങ്കാളിത്തമാണെനിക്കുള്ളതെന്നുമുള്ള ശരിയായ അറിവിലേക്ക് ഈ പൊന്നോണമാസത്തിലെ നേരിന്റെയും നന്മയുടെയും ഓർമ്മ നമ്മെ നയിക്കട്ടെ.

– ജോൺ പണിക്കരച്ചൻ.

# മന്ത്രിസഭാ ഉപസമിതിയുമായുള്ള ചർച്ചയിൽ നിന്ന് ഓർത്തഡോക്സ് സഭ എന്തുകൊണ്ട് പിന്മാറി?

ഫാ. ഡോ. ഒ. തോമസ് (വൈദീക ട്രസ്റ്റി)

മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രശ്നങ്ങൾ പരിഹരിക്കാൻ മദ്ധ്യസ്ഥന്മാർ ശ്രമിച്ചിരുന്നു എന്നതിന്, പ്രശ്നങ്ങൾ ആരംഭിച്ച കാലത്തോളം പഴക്കമുണ്ട്. ഓർത്തഡോക്സ് സഭ എന്നാലും ഒരു തത്വത്തിനുവേണ്ടിയാണ് നിലകൊള്ളുന്നത്. മദ്ധ്യസ്ഥന്മാരുടെ ശ്രമം തത്വങ്ങൾ ബലികഴിച്ചുകൊണ്ട് എങ്ങനെയെങ്കിലും ഒരു ഒത്തു തീർപ്പുണ്ടാകുക എന്നതാണ്. അതിനാൽ അത്തരം പരിശ്രമങ്ങൾ ഒന്നും വിജയിച്ചില്ല.

സഭ ഉയർത്തിപ്പിടിച്ച തത്വങ്ങൾ 1958-ൽ സുപ്രീം കോടതി അംഗീകരിക്കുകയും വിഘടിത വിഭാഗം അതു പൂർണ്ണമായും അംഗീകരിക്കുകയും ചെയ്തപ്പോൾ സഭയിൽ പൂർണ്ണ സമാധാനമുണ്ടായി. ഇനി അങ്ങനെയൊരു സമാധാന മുണ്ടാകാൻ സാധ്യതയുണ്ടോ എന്ന് പലരും ചോദിക്കുന്നതിൽ അർത്ഥമില്ലാതില്ല. സഭ വിഭജിക്കപ്പെടണമെന്ന് ആഗ്രഹിക്കാതെ 1995 ലുണ്ടായ സുപ്രീംകോടതി വിധിയെ അംഗീകരിച്ചാൽ സമാധാനം എളുപ്പമായി. അഥവാ സഭയെ വിഭജിക്കണമെന്ന് ആഗ്രഹമുള്ളവർ 2002-ൽ അവർ ഉണ്ടാക്കിയ പുതിയ ഭരണഘടന പ്രകാരം പിരിഞ്ഞുപോയി പുതിയ സഭ ഉണ്ടാക്കണം. ഈ യാഥാർത്ഥ്യം ഉൾക്കൊള്ളാൻ പലപ്പോഴും മദ്ധ്യസ്ഥത വഹിക്കുന്നവർക്ക് സാധിക്കുന്നില്ല. ഈ പശ്ചാത്തലത്തിലാണ് മദ്ധ്യസ്ഥ ശ്രമങ്ങളെ വിലയിരുത്തേണ്ടത്.

### ഈ മന്ത്രിസഭയുടെ ആദ്യത്തെ ഉപസമിതി

കോലഞ്ചേരിയിൽ തിരുമേനിമാർ ഉപവാസമിരുന്ന 2003-ലാണ് ആന്റണി മന്ത്രിസഭ ഒരു ഉപസമിതിയെ നിശ്ചയിച്ചത്. ഉപവാസം അവസാനിപ്പിക്കുവാൻ എളുപ്പത്തിൽ ചില നിർദ്ദേശങ്ങൾ കൊണ്ടു വന്നത് അർദ്ധമനസ്സോടെയാണ് ഓർത്തഡോക്സ് സഭ അംഗീകരിച്ചത്. പൂട്ടിക്കിടക്കുന്ന എട്ടു പള്ളികളേക്കുറിച്ച് ധാരണയുണ്ടായെങ്കിലും അതൊന്നും പ്രവർത്തനമാക്കാൻ വിഘടിത വിഭാഗം കൂട്ടാക്കിയില്ല. ധാരണയനുസരിച്ച് തുറന്ന കോലഞ്ചേരി പള്ളിയിൽ മറുഭാഗം ലംഘനം നടത്തി മൂന്നാം ദിവസം അതു പൂട്ടിച്ചു. തൃശൂർ ഭദ്രാസനത്തിലെ മൂന്നു പള്ളികളിൽ നിന്ന് ഓർത്തഡോക്സ് സഭയിലെ വൈദികരെ ഭീഷണി മൂലം പുറത്താക്കി പള്ളി കൈവശപ്പെടുത്തി. ഇവിടെ മന്ത്രി സഭയുടെ ഉപസമിതിയുടെ തീരുമാനം നടപ്പാക്കാൻ സർക്കാർ ആത്മാർത്ഥമായ താല്പര്യം കാട്ടിയില്ല. കോലഞ്ചേരിയിലെ ഉപവാസം തൽക്കാലം അവസാനിപ്പിക്കുകയെന്ന അജണ്ടാ മാത്രമേ അവർക്കുണ്ടായിരുന്നുള്ളു എന്നു തോന്നുന്നു.

### ഇപ്പോഴത്തെ ഉപസമിതിയുടെ അനുരഞ്ജന ശ്രമങ്ങൾ

ആലുവാ തൃക്കുന്നത്തു സെമിനാരി മലങ്കര ഓർത്തഡോക്സ് സഭയുടെ അങ്കമാലി ഭദ്രാസനാസ്ഥാനമാണ്. അതിന്മേൽ വിഘടിത വിഭാഗം അവകാശങ്ങൾ ഉന്നയിച്ച് കേസ്സുകൾ നടത്തിയെങ്കിലും ഒന്നും വിജയിച്ചില്ല. 1934-ലെ ഭരണഘടന പ്രകാരം പ. കാതോലിക്കാ ബാവാ നിയമിക്കുന്ന അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായുടെ ആസ്ഥാനമാണത്, അതൊരു ഇടവക പള്ളിയല്ല എന്ന് വ്യക്തമായ വിധിയുണ്ടായിട്ടുള്ളതാണ്. അതിൻ പ്രകാരം കാലാകാലങ്ങളിൽ ഭദ്രാസന മെത്രാപ്പോലീത്താമാരെ കാതോലിക്കാബാവാ നിയമിച്ചുകൊണ്ടിരുന്നു. തെയോഫിലോസ് തിരുമേനിയോടൊപ്പം, ബർന്നബാസ് തിരുമേനിയേയും പിന്നെ പക്കോമിയോസ് തിരുമേനിയുമൊക്കെ മലങ്കര മെത്രാപ്പോലീത്താ നിയമിച്ചിട്ടുള്ളതാണ്. അന്നൊന്നും വിഘടിത വിഭാഗം ജനവികാരങ്ങൾ ഇളക്കി വിടാൻ ശ്രമിച്ചിട്ടില്ല. തൃക്കുന്നത്തു സെമിനാരിപ്പിടിച്ചടക്കുവാൻ ഒരു ഗ്രേറ്റുമാർച്ചു നടത്തി പരാജയപ്പെട്ടതിൽ പിന്നെ അതേപ്പറ്റി തർക്കങ്ങൾ ഒന്നും ഉന്നയിച്ചിട്ടില്ല. എന്നാൽ ചില ആഭ്യന്തര ക്രമീകരണങ്ങൾ അവിടെ ഉണ്ടായപ്പോൾ യാതൊരു കാര്യവുമില്ലാതെ വിഘടിത വിഭാഗം ജനകീയ പ്രക്ഷോഭമുണ്ടാക്കുകയും നേതൃത്വം കൊടുക്കുന്ന ദീവന്നാസ്യോസ് മെത്രാച്ചൻ റോഡിൽ കുത്തിയിരിപ്പു സത്യാഗ്രഹം നടത്തുകയും രാഷ്ട്രീയ നേതാക്കന്മാർ സന്ദർശിച്ച് പ്രശ്നത്തെ രാഷ്ട്രീയ വൽക്കരിക്കുകയും ചെയ്തു. ഒടുവിൽ അറ്റോർണി ജനറലിന്റെ കാറു കത്തിച്ച്, പോലീസിനെ കല്ലെറിഞ്ഞ്, കല്ലെറിയാത്ത പാവപ്പെട്ട വിശ്വാസികൾക്കും കൂടി, തല്ല് ഏറ്റു വാങ്ങേണ്ട സ്ഥിതിവിശേഷമുണ്ടായി. ഇതിലൊന്നും ഓർത്തഡോക്സ് സഭയ്ക്ക് പങ്കില്ല. ജനങ്ങളുടെ സ്വൈര്യജീവിതത്തിനു തടസ്സമുണ്ടാക്കുന്ന യാതൊരു ആക്രമണ പ്രവർത്തനത്തിനും നമ്മുടെ സഭ ഇന്നയോളം മുതിർന്നിട്ടില്ല. സത്യവും, നീതിയും, ധർമ്മവും വിട്ട് നമ്മൾ പ്രവർത്തിക്കുകയുമില്ല. ഈ പശ്ചാത്തലത്തിലാണ് മുഖ്യമന്ത്രി ഇടപെട്ട് തൃക്കുന്നത്തു സെമിനാരിയെ സംബന്ധിച്ച് ഒരു ധാരണ സ്വന്തം കൈപ്പടയിൽ എഴുതിയുണ്ടാക്കുകയും പ. ബാവാ തിരുമേനി നിയമിച്ച ബോബി വർഗീസച്ചൻ

അവിടെ മാനേജരായി ചുമതലയെടുക്കാൻ ഇടയാവുകയും ചെയ്തു. വിശ്വാസികൾക്ക് കബറിടത്തിൽ വന്ന് പ്രാർത്ഥിക്കാനുള്ള സൗകര്യം മുഖ്യമന്ത്രിയുടെ അഭ്യർത്ഥനയെ മാനിച്ച്, ചില ഉപാധികൾക്കു വിധേയമായി ഓർത്തഡോക്സ് സഭ അംഗീകരിച്ചു. വിശ്വാസികൾക്ക് ഇത് സന്തോഷമായി. അതോടുകൂടി മന്ത്രിസഭാ ഉപസമിതിയെ നിയമിച്ച് ചർച്ചകൾ നടത്തുന്നതിനുള്ള മുഖ്യമന്ത്രിയുടെ അഭ്യർത്ഥന മാനിച്ച് നമ്മൾ ചർച്ചയ്ക്കു തയ്യാറാവുകയും സഹകരിക്കുകയും ചെയ്തു.

### സർക്കാരിന്റെ ഉറപ്പും അവയുടെ ലംഘനങ്ങളും

സ്റ്റാറ്റസ്കോ ലംഘിക്കപ്പെടുകയില്ലെന്നും കോടതി വിധികളുടെ ഉള്ളിൽ നിന്നുള്ള ധാരണയ്ക്കായിരിക്കും സർക്കാർ ശ്രമിക്കുന്നതെന്നും ഉഭയ സമ്മതങ്ങൾ പാലിക്കപ്പെടുമെന്നും രേഖാമൂലം ഉറപ്പു നൽകിയിരുന്നു. എന്നാൽ ചർച്ചകൾ നടക്കുമ്പോൾ തന്നെ ഇവയെല്ലാം ലംഘിക്കപ്പെട്ടു. ദിവന്നാസ്യോസ് മെത്രാൻ, കയറരുതെന്ന് വ്യക്തമായ വിധിയുള്ള പുത്തൻ കുരിശ്, കണ്ടനാട്, കിഴക്കമ്പലം തുടങ്ങി പല പള്ളികളിലും അദ്ദേഹം പ്രവേശിച്ചു. രണ്ടു വിഭാഗത്തിലെയും തിരുമേനിമാർ കയറരുതെന്ന് ഉഭയ സമ്മതം നടത്തിയിട്ടുള്ള ഇടയാർ പള്ളിയിൽ അദ്ദേഹം അനധികൃതമായി പ്രവേശിച്ചു. തൃക്കുന്നത്തു സെമിനാരിയിലേക്കു പുതിയ മാനേജരേയും വികാരിയേയും നിയമിക്കുക മാത്രമല്ല, അവിടെയുള്ള വാടകക്കാരിൽ നിന്ന് വാടക പിരിക്കാൻ അനധികൃതമായി വക്കീൽ നോട്ടീസ് നൽകി. അപ്പോഴപ്പോൾ അറിയിച്ചു എങ്കിലും ഇതൊന്നും തടയാൻ മന്ത്രിസഭാ ഉപസമിതിയ്ക്ക് സാധിച്ചില്ല. കോടതിവിധി മാറ്റിവെച്ചുകൊണ്ട് ധാരണയുണ്ടാക്കാനുള്ള ശ്രമങ്ങളെ പരോക്ഷമായെങ്കിലും മന്ത്രിസഭാ ഉപസമിതി പിൻതുണയ്ക്കുന്നതായി തോന്നി. 1934-ലെ ഭരണഘടന പ്രകാരം ഭരിക്കപ്പെടേണ്ടതാണെന്ന വ്യക്തമായി വിധിയുള്ള കോലഞ്ചേരി, കടമറ്റം തുടങ്ങിയ പള്ളികൾ വീതം വെക്കണമെന്ന രീതിയിലുള്ള നിർദ്ദേശങ്ങളും സ്വീകരിക്കാനാവുമായിരുന്നില്ല. ഓർത്തഡോക്സ് സഭയ്ക്കു പൂർണ്ണമായും വിധി ലഭിച്ചിട്ടുള്ള കോലഞ്ചേരി പോലെയുള്ള പള്ളികളിൽ, മറുഭാഗത്തിന് ആരാധനയ്ക്കുള്ള

മലങ്കര സഭാ മാസിക

ചരിത്ര ലേഖനങ്ങൾ.....

പുസ്തകം 1, 1124 കന്നി: 1948, ലക്കം 12

# കുരിശു പെരുന്നാൾ

## - പ. വട്ടശ്ശേരിൽ തിരുമേനി

**... സ്ലീബാ എന്നു പറയുമ്പോൾ നാം എന്താണു മനസ്സിലാക്കുന്നത്?**

മനുഷ്യ ലോകത്തിന്റെ രക്ഷ മുഴുവനും സ്ഥാപിച്ചിരിക്കുന്നത് വി. സ്ലീബായിലത്രെ. ആദ്യം തന്നെ ദൈവം ആദാമിനെയും ഹവ്വായേയും സൃഷ്ടിച്ച് ഏദൻ എന്ന തോട്ടത്തിൽ ആക്കുന്നു. രണ്ടു വൃക്ഷങ്ങളേയും നാം ഏദൻ തോട്ടത്തിൽ കാണുന്നു. നന്മ തിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷമെന്നും ജീവന്റെ വൃക്ഷമെന്നുമത്രെ അവയുടെ പേരുകൾ. അല്ലെങ്കിൽ കല്പന ലംഘനം ചെയ്യുന്നതിനിടയാക്കിയ വൃക്ഷമെന്നും, ചെയ്തതിന്റെ ശേഷം ഉപയോഗ യോഗ്യമായിത്തീരേണ്ട വൃക്ഷമെന്നും പേരുകൾ പറയാവുന്നതാണ്. കല്പന നിമിത്തം പാപവും പാപം നിമിത്തം മരണവുണ്ടായി. കല്പനയുള്ളതു കൊണ്ടത്രെ പാപമുള്ളത്. പാപത്തിൽ നിന്നും തൻമൂലമുള്ള മരണത്തിൽ നിന്നും രക്ഷപെടാനായി ജീവൻ നല്കുന്ന വൃക്ഷത്തെയും നാം തോട്ടത്തിൽ കാണുന്നു അത് ജീവന്റെ വൃക്ഷമത്രെ. ജീവന്റെ വൃക്ഷത്തെ സ്ലീബായോടു ദൃഷ്ടാന്തപ്പെടുത്തിയാണ് വി. പിതാക്കന്മാർ പറഞ്ഞിരിക്കുന്നത്....

...സ്ലീബായാലത്രെ നമുക്ക് രക്ഷയുണ്ടായത്. ജീവവൃക്ഷം അതിനെ മുൻകൂട്ടി സാദൃശ്യപ്പെടുത്തിയിരിക്കുന്നു. സ്ലീബാ എന്നു പറഞ്ഞാൽ പൊന്ന്, വെള്ളി, മരം എന്ന് അർത്ഥമാകരുത്. അതും ഇല്ലെന്നില്ല. അകമെയുള്ളതിന്റെ ഒരടയാളം മാത്രമേ അതാകുന്നുള്ളൂ. അകമേയുള്ളത് വേറെ പുറമേയുള്ളതു വേറെ. ആത്മാവും ശരീരവും തമ്മിലുള്ള വ്യത്യാസംപോലെ അകമേയുള്ള സംഗതിക്കും പുറമേയുള്ള സംഗതിക്കും തമ്മിൽ വ്യത്യാസമുണ്ട്. ആത്മാവ് ജീവനുള്ളത്, ശരീരം മരണമുള്ളത്. അകലെയുള്ള ഒരു സംഗതിയുടെ പുറമേയുള്ള ഒരടയാളം മാത്രമേ നാം കാണുന്ന കുരിശാകുന്നുള്ളൂ. പുറമേയുള്ളതിനെ മാത്രം ആലോചിച്ചാൽ മതിയാകുന്നതല്ല. കുരിശിനെ കാണുമ്പോഴൊക്കെ നമ്മുടെ കർത്താവിന്റെ കുരിശു മരണത്തെക്കുറിച്ച് നമുക്ക് ഓർമ്മ വരികയും അതിനേപ്പറ്റി നാം ആലോചിക്കുകയും ചെയ്യുന്നു. ഇതത്രെ അകമേയുള്ള സംഗതിയെന്നു ഞാൻ പറഞ്ഞത്. കുരിശു പുറത്തു കാണുന്ന വെറും ഒരടയാളമാണ്...

...മറ്റുള്ളവർക്കുവേണ്ടി എന്തും സഹിപ്പാനും ബുദ്ധിമുട്ടാനും മനസ്സുള്ളവരാണ് ക്രിസ്തുവിന്റെ സാക്ഷാൽ ശിഷ്യന്മാർ, ദൈവപുത്രന്റെ മക്കൾ നാം ആയിരിക്കണം.

താൻ ഏതുദ്ദേശ്യത്തോടുകൂടി കുരിശുമരണം അനുഭവിച്ചോ, ആ ഉദ്ദേശ്യത്തോടുകൂടി ഇന്നു നാം കുരിശിന്റെ പെരുന്നാളിനെ കൊണ്ടാടണം. എന്തു വന്നാലും പിതാവിന്റെ ഇഷ്ടം ചെയ്യണമെന്നുള്ളതായിരുന്നല്ലോ തന്റെ കുരിശ്. ഈ ഉദ്ദേശ്യത്തെ നാം നിറവേറ്റണമെന്നുള്ള അന്തരത്തോടുകൂടിയാണ് വി. പിതാക്കന്മാർ ഈ പെരുന്നാളിനെ സഭയിൽ ഏർപ്പെടുത്തിയിരിക്കുന്നത്. ആയതിന് ദൈവം നമുക്കെപ്പോഴും സംഗതിയാക്കുമാറാകട്ടെ.

***(1092 കന്നി 14-ാം തീയതി കോട്ടയം മാർ ഏലിയാ ചാപ്പലിൽ ചെയ്ത പ്രസംഗത്തിന്റെ ഭാഗങ്ങൾ)***

സൗകര്യം നൽകാമെന്ന് ക്രിസ്തീയ മനോഭാവത്തോടെ നമ്മൾ വ്യക്തമാക്കിയിരിക്കുന്നു. എന്നാൽ അവിടെയൊക്കെയും വിഭജനം എന്ന ആശയമാണ് മറുഭാഗത്തുള്ളതെന്ന് പരോക്ഷമായിട്ടെങ്കിലും വ്യക്തമായി. തൽസ്ഥിതിയും ഉഭയസമ്മതവും, കോടതി വിധികളും ലംഘിക്കപ്പെടുന്ന സാഹചര്യത്തിൽ ചർച്ചകൾ തുടർന്നുകൊണ്ടുപോകുന്നതിന് പ്രസക്തിയില്ലാതായി. ലംഘനങ്ങൾ വ്യക്തമായി ചൂണ്ടിക്കാട്ടിയെങ്കിലും അവയെ തടയുവാൻ സർക്കാരിനും സാധിക്കാതെ വന്നപ്പോഴാണ് ചർച്ചയിൽ നിന്നു പിൻ മാറാൻ നമ്മൾ നിർബന്ധിതരായത്. ചില വിധികൾക്ക് ഉപരി കോടതികളിൽ അപ്പീൽ നൽകിയിട്ടുണ്ട്. കോടതിയുടെ പരിഗണനയിലിരിക്കുന്ന തർക്കങ്ങൾക്ക്, കോടതിയറിയാതെ ഉഭയ സമ്മതം ഉണ്ടാക്കുന്നതും ശരിയായ നടപടിയല്ലല്ലോ. തൃക്കുന്നത്ത് സെമിനാരിയേ സംബന്ധിച്ച് യാക്കോബായ വിഭാഗം കോടതിയിൽ അപ്പീൽ നൽകിയിട്ടുണ്ട്. ആ സാഹചര്യത്തിൽ മറുഭാഗത്തെ വൈദികർ കയറി പ്രാർത്ഥിക്കുന്നതിനേക്കുറിച്ച് ഇപ്പോൾ അനുവാദം നൽകാനാവില്ലല്ലോ. വിശ്വാസികൾ കയറി പ്രാർത്ഥിക്കട്ടെ എന്ന മന്ത്രിസഭാ ഉപസമിതിയുടെ നിർദ്ദേശത്തോടെ നമ്മൾ യോജിച്ചപ്പോഴും വൈദികരെ കൂടിക്കയറ്റണമെന്ന നിർബന്ധത്തിൽ മറുഭാഗം ഉറച്ചു നിൽക്കുകയായിരുന്നു. മദ്ധ്യസ്ഥന്മാരെന്ന നിലയിൽ അവർ വെച്ച നിർദ്ദേശം നമ്മൾ സ്വീകരിച്ചതുപോലെ അവരും സ്വീകരിക്കണമെന്ന് അഭിപ്രായപ്പെടുവാൻ കൂടി ഉപസമിതി തയ്യാറായതുമില്ല. ഈ കാരണങ്ങളാൽ ചർച്ചയുടെ പ്രസക്തി നഷ്ടപ്പെട്ടതിനാലാണ് ഉപസമിതിയുമായി ചർച്ച തൽക്കാലം തുടരേണ്ടതില്ല എന്ന് നമ്മൾ തീരുമാനിച്ചത്. അല്പം വൈകിയാലും സത്യവും നീതിയും അന്തിമമായി വിജയിക്കുമെന്ന ക്രിസ്തീയ പ്രത്യാശയിൽ പ്രാർത്ഥനയോടു കൂടി സഭയുടെ തീരുമാനങ്ങളിൽ ഉറച്ചു നിൽക്കുവാനാണ് വിശ്വാസികളുടെ സമൂഹം ശ്രമിക്കേണ്ടത്. ❖



കവിത

# ബത്ശേബ

**എം. സി. വർഗീസ്, ആലുവ**

വാതായനങ്ങളടഞ്ഞു ഝടുതിയിൽ
വാതവിന്യാസം കുറഞ്ഞതുപോയ് മൂച്ചിൽ
ഏതാകിലും മറനീക്കിയൊരുകിളി-
വാതിൽ തുറക്കുവാനായെഴുന്നള്ളിനാൻ

ചേലിലുദ്യാനം തഴുകിയൊഴുകുന്ന
ചോലയിൽ നീന്തിത്തുടിക്കുന്ന നഗ്നയാം
ലോലായതാക്ഷിയെ വീക്ഷിച്ചു ദാവീദ്
മേലാകെ കോരിത്തരിച്ചു നിന്നീടിനാൻ

മുങ്ങാംകുഴിയിട്ടു, താണിട്ടു, പിന്നെയും
പൊങ്ങിയും താണും ജലക്രീഡ ചേയ്‌വത്
മങ്ങിയ നീലാംബരത്തിൻ പ്രകാശത്തിൽ
എത്തിനോക്കികണ്ടു; പിന്നെയും പിന്നെയും!

നീരാടിയാടി വരുന്നോരു നാരിയി-
താരെന്നു ദൂതരെക്കൊണ്ടു തിരക്കിച്ചു;
'ഊരിയാ'വെന്നയോദ്ധാവിന്റെ ബത്ശേബ,
ഭാര്യതാനെന്നു നിനച്ചവൻ നിർണ്ണയം

ആവേശമാർന്നു; മനം തെളിഞ്ഞു മന്നൻ
ആ വേഷമോടെ വരുത്തിയാ തന്വിയെ
ആവോളമൊപ്പം ശയിച്ചുറങ്ങീടിനാൻ
രാവേറെ നേരം വരെയ്ക്കുമാ പൂരുഷൻ

ഒട്ടുനാൾ ചെന്നവൾ ഗർഭിണിയായെന്ന്
തിട്ടമറിഞ്ഞൂ 'രിയാവി'നെ തൽക്ഷണം
വിട്ടു, പടക്കളത്തിൽ മുന്നിൽ നിർത്തിച്ചു
ദുഷ്ടരെക്കൊണ്ടു കൊല്ലിപ്പിച്ചൂ നിർദ്ദയം

കഷ്ടനാൾകൾ കഴിഞ്ഞപ്പോൾ ബത്ശേബയെ
ഇഷ്ടപത്നിയായി വരിച്ചിതു മന്നവേന്ദ്രൻ
ധൃഷ്ടതപൂണ്ട പ്രവാചകൻ, നാഥാനും
ഒട്ടേറെ ഭത്സിച്ചു, ശാസിച്ചു മന്നനെ

ഉണ്ടായൊരുണ്ണി, അതു മരിച്ചു, പിന്നെ
രണ്ടാമതും പ്രസവിച്ചു കുമാരനെ
ഉണ്ടായിട്ടില്ലിതുപോലൊരു 'സോളമൻ'
രണ്ടില്ല പക്ഷം; അതിവിജ്ഞനായവൻ

മാനിനിമാർ മണി ബത്ശേബയുമതി
മാനിതയായവൾ റാണിയായ് വാണുപോൽ
ജ്ഞാനികളിൽ ജ്ഞാനി, എന്നഭിധാനനായ്
മാനുഷജാതിക്കഭിമതൻ സോളമൻ

തൻപാപമാകെയറിഞ്ഞുടൻ, ദാവീദ്
അൻപെഴും തമ്പുരാൻ തൻ കൃപയ്ക്കായ്ക്കൊണ്ട്
അൻപത്തൊന്നാമതു കീർത്തനം പാടിയും
നമ്പിയും, വാഴ്ത്തിയും, വാണിതു പിന്നെയും

Article

# Our President Dr. A.P.J. Abdul Kalam's Kerala visit

**Prof. John Mathew Koodarathil**



While the entire State machinery geared itself to welcome the Hon'ble President of India, the people of the State were gluing their ears aright to listen to this worthy son of India. It is very rare these days we find so much of enthusiasm and eagerness from the people to listen to the words of those who hold high constitutional executive offices. At a time when people are loosing faith in politicians, who do not practice what they preach and who prove themselves deceptors, it was a rare sight to see people, braving the inclement weather, waiting patiently for thier President.

What is unique about Dr. Kalam is that, like a visionary-par excellence, he visited Kerala with something solid up his sleeve, of superb wisdom, to share with the Politicians, the Spiritual leaders, the Charity promoters, the Educationists and above all the Students and the Younger Generation. To his worth Dr. Kalam didin't disappoint anybody, instead left more than a mouthful for the state to plan out and the Society to articulate and the Student community to dream to position themselves well with his aphorisms and proverbial sayings.

> "Creativity comes from a beautiful mind. And a beautiful mind was the product of a beautiful environmet"

With his most challenging Vision 2020 proposition, Dr. Kalam, the Political Visionary, offered a wholesome ten point package to our respected legislators of the Assembly and the political leaders and their parties for the consummate development of our State. To the fairness of things, we must not fail to appreciate the quickness with which our Chief Minister Oommen Chandy issued directions for the speedly implementation of the package with all the political leaders giving out thier green signals. The call for a better infrastructure development of the State through the development of a water way from Thiruvananthapuram to Kasargod will certainly augur well for the progress and the development of the State.

Dr. Kalam, the Sage, spoke to the Spiritual leaders at Kalady and elsewhere. He set an agenda for them to teach the people how to live in amity while holding on to different faiths. He asked them to allow different faiths to co-exist in the society to enrich the lives of the people. He recited the verse, 'Lakum deenakum Valiadeen,' pointing out the significance of communal harmony. The call for the convergence of Technology and Spiritualism to mould better individuals shall find a responsive chord. Holier than the holy, Dr. Kalam wrote in the guest book of the Cheraman Juma Masjid at Kodungallur, "I pray in the ancient mosque for the peace and prosperity of the country."

To the Technocrats and the Scientists, it was still a more laborious task that Dr. Kalam assigned. While offering the six-point mission for the Rubber section at Rubber Research Institute of India, Kottayam, the President asked the Scientists of RRII to adopt 20 villages in Kottayam and establish a model 'PURA' that has physical, electronic and knowledge connectivity, leading to the prosperity of the rural areas.'

To the promoters of Charity, the President told to help others face life with optimism in the midst of adverse

challenges. Through the 'Light of Life', programme-a comprehensive rehabilitation project for child cancer patients launched by the Mar Gregorios Karunya Nilayam of the Orthodox Church, the President highlighted that the important thing was not to despair or to beat a retreat from life. Igniting the conscience of every one, he threw a very resourceful challenge to the Karunya Nilayam, "Courage to carry on with life should be reinforced by persons living around. Properly supported by their families and friends many cancer patients have discoverd their inner selves, while valiantly facing the onslaught of the disease."

To the Educationists and the Students, the President, a Chronic Student himself, opened his mind profusely throwing a big bunch of time tested pieces of advice. Ensuring a large contigent of student community at every venue of his public meeting, Dr. Kalam, freely interacted with them. Dr. Kalam displayed the best of a Teacher in him every where. Breaking the security ring for the sake of students, the President effortlessly released a host of ideas for them to think over and act on. The one to one interaction with young scientific prodigy Mst. Aasis Vinayak, (son of Prof. Prbhullachandran, Dept. of Malayalam, Catholicate College, Pathanamthitta) a XII class student at Kottayam, was a major auspicious event. Later, to the gathered young buds, Dr. kalam brought out the names of three great minds that had a major impact on the past two centuries: Charles Darwin, Thomas Edision and Mahatma Gandhi. The underlying secret of their creativity, the President confided, was their will to succeed rather than their genetic factors. He said, "Creativity comes from a beautiful mind. And a beautiful mind was the product of a beautiful environmet: creative, scientific, spiritual and natural." Dr. Kalam added that it was on the 540 million youth, with abundant resources, the country was banking on to realise the Vision 2020. Hence he gauded the young minds to programme their mindset to a "CAN DO IT" mode. To another group of students the President said, "It is not a dishonour to reach a star, but it is a dishonour to have no star to reach." In his yet another interactive session with the Students under the EDUSAT programme the Predident told them plainly, "You should sweat it out. You should not be frightened by problems. And you should have perseverance". The President regretted that the present education system in schools and colleges does not equip them to be enterpreneurs. Indeed he lost no opportunity to exhort every student to learn to start a small enterprise of his own, instead of looking up to the government for employment.

Again to the students, Dr. Kalam told nothing was impossible. In1885, Lord Kelvin said that anything heavier than gas could not be flown. But in 1903, the Wright brothers proved that it was possible to fly. Similarly, in 1960, Vikram Sarabhai wanted India to develop a rocket system and put a satellite in to the orbit. Nobody belived him then. But Vikram Sarabhai went on working at it and gave shape to his dream and today India is on the vanguard and can launch any kind of rocket, the President said. To drive the point further, Dr. Kalam narrated the story of the humble bee. With his scientific calculations and the theory of aerodynamics, he would say that the humble bee could not fly. It was of a small size and wieght. 'Yet the humble bee flies. Why? he asked. The President himself gave the answer. "Because it wants to fly!"

Braving the weather that was a little hostile, the President concluded his three day creatively hilarious visit to Kerala with the perfect statesmanship, offering every section of the society a STAR to reach. When H.G. Geevarghese Mar Ivanios, the Bishop of the Kottayam Diocese of the Orthodox Church at the conclusion of the Kottayam Mammen Mappillai Hall programme spoke of him as the "Second Chacha Nehru", it was a glittering honour conferred on him by the Bishop most solemnly on behalf of the entire Keralites.

"How will you like to be remembered; a scientist, President of India or something else?" asked a student at Kottayam. "A good human being," replied the Indian President, Dr. A.P.J. Abdul Kalam.

Dear President, we only wish and pray that our mother country gives birth to person of your profile and vision to steer its destiny. With your wit and wisdom you won the hearts of one and all.

Enough to say, He CAME, He SAW and He CONQUERED.

Vini-Vidi-Vici



ലേഖനം

# സുന്ദരികളിലതി സുന്ദരി നീ...

ഡീ. ബിജു മാത്യു, പട്ടാഴി (നാഗ്പൂർ സെമിനാരി)



**ഇന്ത്യയിൽ വസിക്കുന്ന ഓരോ ക്രിസ്ത്യാനിയും വി. തോമാശ്ലീഹായുടെ ചരിത്ര വാഹകരാണ്, പിൻതുടർച്ചക്കാരാണ്. മാർഗ്ഗം കൂടിയവരാണ്. അംഗീകരിച്ചാലും നിരാകരിച്ചാലും യുക്തി ചിന്തയ്ക്കതീതമായ സത്യങ്ങളെ യുക്തികൊണ്ടു നിഷേധിക്കുമ്പോഴാണ് മനുഷ്യൻ പാമ്പിനോടൊപ്പം പഴംപറിക്കാൻ പോകുന്നത്.**

ദൈവരാജ്യ വ്യാപ്തിക്കും ദൈവേഷ്ടത്തിന്റെ പ്രചാരണത്തിനും വേണ്ടി ദൈവത്താൽ വിളിച്ചു ചേർക്കപ്പെട്ടവരുടെ സമൂഹമാണല്ലോ വി. സഭ. കാലത്തിന്റെ വെല്ലുവിളികളെ അതിജീവിക്കാനുള്ള കരുത്തും കർത്തൃകൃപയും സഭയ്ക്ക് കാലാകാലങ്ങളിൽ ആവശ്യമുണ്ട്. "കാലത്തിന്നൊത്തൻപർത്ഥിപ്പാൻ നൽകുക കണ്ണീർ" എന്ന പിതാക്കന്മാരുടെ പ്രാർത്ഥന സഭയുടെ ജീവശ്വാസമാണ്.

**ഭാരതസഭയുടെ ദൂതന് എഴുതുക...**

ഭാരതസഭ എന്ന് ഇവിടെ വിവക്ഷിക്കുന്നത് മലങ്കര ഓർത്തഡോക്സ് സഭയാണെന്നുള്ളത് സാക്ഷി വിസ്താരമെന്യേ സ്ഥിരീകരിക്കാവുന്ന യാഥാർത്ഥ്യമാണ്. കർത്താവിൽ നിന്നും നേരിട്ട് പ്രേഷിത ദൗത്യവുമേന്തി പ്രഥമ നൂറ്റാണ്ടിൽ തന്നെ (എ.ഡി. 52) ഭാരത മണ്ണിൽ കാലൂന്നിയ കർത്തൃശിഷ്യനായ തോമാ ശ്ലീഹായാൽ സ്ഥാപിതമായ ഈ സഭ ഇന്ന് 'തിരിച്ചറിയൽ കാർഡി'നു വേണ്ടി ക്യൂവിൽ നിൽക്കേണ്ടി വരുന്നെങ്കിൽ അതിന്റെ കാരണം നമുക്കജ്ഞാതമായിരിക്കരുത്. 16-ാം നൂറ്റാണ്ടിന്റെ അന്ത്യത്തോളം ഭാരതസഭയ്ക്ക് ചോദ്യം ചെയ്യപ്പെടാത്തതും അതാവശ്യമില്ലാത്തതുമായ അസ്തിത്വം ഉണ്ടായിരുന്നു. അതിനുശേഷം അതു നഷ്ടപ്പെട്ടോ എന്നുള്ളതാണു ചോദ്യം. എല്ലാം നഷ്ടപ്പെട്ടു എന്ന് ആരൊക്കെയോ നമ്മുടെ ഉപബോധ മനസ്സിൽ ഓതിത്തന്നു. റേഷൻ കാർഡു കത്തിച്ചാൽ കുടുംബാംഗങ്ങൾക്കു പൊള്ളലേൽക്കുമോ? കത്തിച്ചവന്റെ കൈപൊള്ളും! എല്ലാം നഷ്ടപ്പെട്ടു എന്ന ബോധത്തിൽ നിന്നുരുവായ "സ്വന്ത വീട്ടിലെ സ്വസ്ഥതക്കേടാണ്" ഇന്നു വിവിധ രൂപത്തിലും ഭാവത്തിലും സഭയിൽ തുടർന്നു വരുന്നത്. ഒരു കയ്യിൽ ബൈബിളും മറുകയ്യിൽ റൈഫിളും പേറി ഭാരതമെന്ന സംസ്ക്കാര സമുദ്രത്തെ 'വത്തിക്കവൽക്കരിക്കാൻ' ശ്രമിച്ചവർ പോലും മലങ്കര സഭയുടെ ചരിത്രത്തേയും ഭാരതീയതയെയും സാംസ്ക്കാരിക-ആത്മീയ സമ്പന്നതയേയും പരോക്ഷമായിട്ടെങ്കിലും അഭി

നന്ദിച്ചിട്ടുണ്ട്. എന്നാൽ ഒരു ശക്തിക്കും നമ്മുടെ അസ്തിത്വത്തെ മുറിവേൽപിക്കാൻ സാധിച്ചില്ല എന്ന ചരിത്രസത്യം നാം മറക്കരുത്. മറക്കുന്നതാണ് നമ്മുടെ ബലഹീനതയും.

**കാലാകാലങ്ങളിൽ തങ്ങൾക്കുള്ള ഓഹരി വാങ്ങിപ്പോയ പുത്രീ-പുത്രന്മാർ മലങ്കരസഭാ കുടുംബത്തിനുണ്ട്. പിതാവിന്റെ ഭവനത്തിലെ സമൃദ്ധിയോർത്തു നെടുവീർപ്പിടുന്നവരും കുറവല്ല. പിതൃ ഭവനത്തിനുവേണ്ടി 'Green Card' തേടുന്നവരും ഉണ്ട്. 'തവിടിന്റെ' സമൃദ്ധിയിൽ തായ്‌വീടു മറക്കുന്ന സ്ഥിതി വിശേഷം! എന്നാൽ ഇതൊന്നും മലങ്കരസഭയെ അതിന്റെ ധാർമ്മികവും സത്താപരവുമായ ഉണ്മയിൽ നിന്നും വ്യതിചലിപ്പിക്കുന്നില്ല. ഇന്ത്യയിൽ വസിക്കുന്ന ഓരോ ക്രിസ്ത്യാനിയും വി. തോമാശ്ലീഹായുടെ ചരിത്ര വാഹകരാണ്, പിൻതുടർച്ചക്കാരാണ്. മാർഗ്ഗം കൂടിയവരാണ്. അംഗീകരിച്ചാലും നിരാകരിച്ചാലും യുക്തി ചിന്തയ്ക്കതീതമായ സത്യങ്ങളെ യുക്തികൊണ്ടു നിഷേധിക്കുമ്പോഴാണ് മനുഷ്യൻ പാമ്പിനോടൊപ്പം പഴംപറിക്കാൻ പോകുന്നത്.**

പക്ഷേ നാമും നമ്മുടെ ഗ്രഹണ കാലവാസത്തിൽ നിന്നും പുറത്തുവരേണ്ടിയിരിക്കുന്നു. "National permit valid in the state of Kerala" എന്ന അവസ്ഥ മാറേണ്ടിയിരിക്കുന്നു. കാലാകാലങ്ങളിൽ ഉപജീവനത്തിനും ഉപരി പഠനത്തിനുമായി ഇന്ത്യയുടെ വിവിധ സംസ്ഥാനങ്ങളിൽ കുടിയേറിപ്പാർത്ത സഭാ മക്കൾ അവർ ചെന്നെത്തിയ ദേശത്തെ, ആരാധനയിലൂടെയും സാമൂഹ്യ നന്മകളിലൂടെയും ശ്രേഷ്ഠമാക്കിക്കൊണ്ടിരിക്കുന്നുവെന്ന വസ്തുത മറക്കരുത്.

### ഭാരതസഭയും പാരമ്പര്യവും

'പാരമ്പര്യം' എന്ന വാക്ക് സഭാഗാത്രത്തിൽ വളരെയധികം ആശയക്കുഴപ്പം ഉണ്ടാക്കിയിരിക്കുന്ന ഒന്നാണ്. ഇതര വിമർശനം നേരിടാൻ വേദപുസ്തകത്തിൽ നിന്നും അവതാരകനും അനുവാചകനും തൃപ്തി തോന്നാത്ത വ്യാഖ്യാനങ്ങൾ നൽകാൻ മാത്രമേ പലപ്പോഴും നമുക്കു കഴിയുന്നുള്ളു. പക്ഷേ എന്താണു പാരമ്പര്യം എന്ന് ഭൂരിഭാഗം സഭാവിശ്വാസികൾക്കും അജ്ഞാതമാണെന്നുള്ളതാണു സത്യം. വി. വേദപുസ്തകം പോലും ക്രീസ്തീയ പാരമ്പര്യത്തിന്റെ ഭാഗമാണെന്ന യാഥാർത്ഥ്യം നാം മറക്കരുത്. കാരണം പരിശുദ്ധാത്മ പ്രേരിതമായ സഭയാണു വി. വേദപുസ്തകം ക്രോഡീകരിച്ചത്. സൃഷ്ടി മുതൽ ഈ ലേഖനം വായിക്കുന്ന ഈ നിമിഷം വരെ സഭാ പാരമ്പര്യത്തിന്റെ തുടർച്ചയാണ്.

പാരമ്പര്യത്തിൽ നിന്നും ഒരു സഭാവിഭാഗവും അന്യമില്ല. പിന്നിട്ട വഴികളുടെ ആത്മീയ ചൈതന്യവും ചരിത്രവുമാണു പാരമ്പര്യം. അപ്പോസ്തോല കാലഘട്ടത്തിനു ശേഷം ഇതുവരെയുള്ള മലങ്കര സഭയുടെ പരിശുദ്ധാത്മ നടത്തിപ്പിന്റെ ചരിത്രമെഴുതിയാൽ അത് അപ്പോസ്തോല പ്രവൃത്തികളുടെ തുടർച്ചയായിരിക്കും എന്നു ഞാൻ വിശ്വസിക്കുന്നു. കാരണംപരിശുദ്ധാത്മാവിന്റെ നാൾവഴിയാണു സഭയുടെ പാരമ്പര്യം. അതു കൈമാറ്റം ചെയ്താലോ മൊഴിമാറ്റം ചെയ്താലോ താഴെ വീണുടയുന്ന പളുങ്കു പാത്രമല്ല, മറിച്ച്, അതി ജീവനശക്തിയുള്ള തകരാത്ത തുകൽ പാത്രമാണ്. പൊന്നു കാക്കുന്ന ഭൂതത്തിന്റെ അവസ്ഥയിൽ നിന്നും, പൊന്നുരുക്കി. കാലാനുസൃതമായ ആഭരണങ്ങൾ മെനയുന്ന വിദഗ്ധരായ പൊൻപണിക്കാരായി നാം മാറണം. ഈ പ്രക്രിയയിൽ നമുക്കൊന്നും നഷ്ടപ്പെടാനില്ല കുറെ മാലിന്യങ്ങളൊഴികെ. "നിനക്ക് അല്പമേ ശക്തി ഉള്ളു എങ്കിലും നീ എന്റെ വചനം കാത്തു, എന്റെ നാമം നിഷേധിച്ചില്ല" എന്ന വാക്യം (Rev. 3:8-16) നമുക്കന്വർത്ഥമാക്കാം.

### ഭാരതസഭയും ഭിന്നതയും

ആന്തരികവും ബാഹ്യവുമായ ഭിന്നതകൾ മലങ്കര സഭയിൽ വേദനകൾ ഉണ്ടാക്കുന്നുവെന്ന സത്യം വിസ്മരിക്കുന്നില്ല. പക്ഷേ 'സഭ വിഭജിച്ചു', സഭ കേസിൽ തോറ്റു, സഭ വിജയിച്ചു, തുടങ്ങിയ പ്രയോഗങ്ങൾ കാലത്തിന്റെ കളങ്കങ്ങളാണ്. പത്ര-ദൃശ്യ മാധ്യമങ്ങൾ 'ആശയസമ്പുഷ്ടിക്കായി' അവതരിപ്പിക്കുന്ന വാചക പ്രയോഗങ്ങൾ സഭയുടെ യാഥാർത്ഥ്യ ഭാവത്തിൽ നിന്നും വളരെ അകലെയാണ്. സഭ ക്രിസ്തുവിന്റെ ശരീരമാണ്. അതു വിഭജിതമാകണമെങ്കിൽ ക്രിസ്തു വിഭജിതനാകണം. അതു മൗഢ്യചിന്തയാണ്. സഭ ജയിക്കുന്നതും പരാജയപ്പെടുന്നതുമില്ല. അതു ക്രിസ്തുവിലൂടെ ലോകത്തെ ജയിച്ചതാണ്. ലോകത്തിൽ അതു പരാജയപ്പെടാൻ സാധ്യമല്ല. ഭരണപരവും സാമൂഹ്യ പരവുമായ കാര്യങ്ങളിൽ ഭിന്നതയും ആശയക്കുഴപ്പങ്ങളും ഉണ്ടായേക്കാം. പക്ഷേ ഇതെല്ലാം ഉപരിപ്ലവങ്ങളാണ്. ഏദൻ തോട്ടത്തോളം പഴക്കമുള്ളതാണ്.

**ന്യായവിധിയും കോടതിവിധിയും തമ്മിൽ 'മിന്നലും മിന്നാമിനുങ്ങും' പോലെ അന്തരമുണ്ട്. സത്യവിശ്വാസി ലോകവ്യവഹാരങ്ങൾക്കതീതനല്ല. പക്ഷേ സത്യ വിശ്വാസം സകല വ്യവഹാരങ്ങൾക്കും ഉപരിയാണ്. ലോകം തരുന്ന സമാധാനം അപ്പീലിനു വിധേയമാണ്. ക്രിസ്തു തരുന്ന സമാധാനത്തിനു വേണ്ടി അപേക്ഷിക്കാം, അതുതന്നെ ആഗ്രഹിക്കാം.**

### സഭയും പ്രേഷിത വൃത്തിയും

ഭാരതം വൈവിധ്യങ്ങളുടെ വിളനിലമാണ്. നാനാത്വത്തിൽ ഏകത്വമാണോ, ഏകാധിപത്യമാണോ എന്നു സംശയമുണ്ടെങ്കിലും!.. ഈ മണ്ണിൽ സുവിശേഷ സത്യങ്ങൾ വിതയ്ക്കാനും നനയ്ക്കാനും വിനിയോഗിക്കപ്പെട്ടവരാണു നാമോരോരുത്തരും. നമുക്കു വേണ്ടി ആരൊക്കെയോ അതൊക്കെ ചെയ്യുന്നുണ്ടാവാം. ഈ മണ്ണിൽ എങ്ങനെ ഒരു വിദേശ ഗീതം പാടാം എന്നുള്ളതാണ് നമ്മുടെ പ്രശ്നം. ഗ്രീക്കുകാരുടെ ഇടയിൽ യേശുവിനെ 'ലോഗോസ്' (word) ആയി അവതരിപ്പിച്ച യോഹന്നാൻ സുവിശേഷകന്റെ ആത്മവീര്യത്തിന്റെ ആറിലൊന്ന് നമുക്കുണ്ടെങ്കിൽ ഭാരതത്തിൽ ക്രിസ്തുവിനെ 'ഓംകാര'മായി നമുക്കവതരിപ്പിക്കാം. ഇവിടുത്തെ ജയന്തിയും, ദീക്ഷയും, ദീപാവലിയും, കർമ്മവും, ധർമ്മവും, മോക്ഷവും നമ്മുടേതും കൂടിയാണ്. ഇവിടെയും നമുക്കൊന്നും നഷ്ടപ്പെടുന്നില്ല. നാം നിസ്വാർത്ഥരാകുന്നുവെന്നു മാത്രം. ഭാരതത്തിൽ ജനിച്ച നാം പ്രാർത്ഥിക്കുവാനായി 'പാസ്പോർട്ട്' എടുക്കേണ്ടതുണ്ടോ. കർത്താവിനില്ലാത്ത വേറു കൃത്യം നമുക്കാവശ്യമുണ്ടോ?

### സഭയും ദൈവശാസ്ത്ര പഠനവും

സഭയിൽ വേദശാസ്ത്ര പണ്ഡിത

*ശേഷം 28-ാം പേജിൽ*



പ്രഭാഷണം

# കാണാതെ പോയ ഒന്ന്

**ജിമ്മി ചാത്തുരുത്തി**

ചുങ്കക്കാർക്കും പാപികൾക്കും സർവ്വനാശമായിരിക്കും ഫലമെന്ന് പരീശന്മാരും ശാസ്ത്രിമാരും നിർവ്വിശങ്കം പ്രഖ്യാപിച്ചു. അവരെ അഭിശപ്തരായി പരിഗണിച്ച് സമൂഹത്തിൽ നിന്ന് പാടെ ഭ്രഷ്ടരാക്കുകയും ചെയ്തിരുന്നു. മറ്റുള്ളവരുമായി വിവാഹ ബന്ധത്തിലൊ വിരുന്നു സൽക്കാരങ്ങളിലൊ പണമിടപാടുകളിലൊ മറ്റ് എന്തിലെങ്കിലുമോ പങ്കെടുക്കുന്നത് വിലക്കിയിരുന്നു.

യേശു മനുഷ്യരുടെ പാപത്തെക്കുറിച്ച് കൂലങ്കഷമായി ചിന്തിക്കുകയും അപലപിക്കുകയും ചെയ്തു. തൽസ്ഥിതി തുടർന്നു എങ്കിൽ ക്രിസ്തുമതം നിരർത്ഥകവും കപടവുമായി നിഷ്പതിക്കുമായിരുന്നു. പക്ഷെ ആ ദുരന്തം സംഭവിച്ചില്ല. നോക്കുവിൻ "കാണാതെ പോയതിനെ തെരഞ്ഞ് രക്ഷിപ്പാനല്ലോ മനുഷ്യ പുത്രൻ വന്നത്" (ലൂക്കോസ് 19:10) പുതിയ നിയമത്തിൽ അനേകം വാക്യങ്ങൾ പാപത്തെക്കുറിച്ച് പരാമർശിച്ചിട്ടുണ്ട്. യഥാർത്ഥത്തിൽ പുതിയ നിയമത്തിന്റെ സാരസംഗ്രഹം അതു തന്നെയാണ്. നമുക്ക് എത്ര തന്നെ ധർമ്മച്യുതി സംഭവിച്ചാലും ദൈവം നമ്മെ കൈവിടാതെ പകുതിവഴിയോളം എത്തിപ്പിടിക്കും. അത്രയ്ക്ക് അധികമാണ് ദൈവത്തിന്റെ സ്നേഹം. പാപം ക്ഷമിക്കാനുള്ള അധികാരം ദൈവത്തിനു മാത്രമേ ഉള്ളൂ എന്ന് ശഠിച്ചിരുന്ന യഹൂദന്മാർ കർത്താവിന്റെ പ്രബോധനങ്ങൾ കേട്ട് അമ്പരന്നു നിന്നു.

ലൂക്കോസിന്റെ സുവിശേഷത്തിൽ 15-ാം അദ്ധ്യായം പുതിയ നിയമത്തിലെ മറ്റെല്ലാ സുവിശേഷഭാഗങ്ങളെക്കാളും ശ്രദ്ധേയമാണ്. അത് സുവിശേഷങ്ങളിലെ സുവിശേഷമെന്ന് വിജ്ഞന്മാർ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. നമ്മുടെ കർത്താവ് നമ്മെ പ്രബോധിപ്പിക്കുകയും പഠിപ്പിക്കുകയും ചെയ്തിട്ടുള്ളതിന്റെ കടഞ്ഞെടുത്ത സർവ്വസാരവുമാണ് അതിന്റെ ഉള്ളടക്കം.

ചുങ്കക്കാരന്റെയും പാപിനിയുടെയും വലത്തുഭാഗത്തെ കള്ളന്റെയും പാപങ്ങൾ ക്ഷമിച്ച പ്രകാരം ഞങ്ങളോട് കരുണ ചെയ്യണമെ എന്ന് നമ്മുടെ പ്രാർത്ഥനയിൽ നാം ചൊല്ലാറുണ്ടല്ലോ.

പത്രോസിന്റെ യറുശലേം പ്രഖ്യാപനത്തിൽ നിന്നും നാം മനസ്സിലാക്കേണ്ടത് പാപങ്ങൾ പൊറുക്കപ്പെടും എന്നാണ്. പാപവിമോചനം നമുക്ക് സൗജന്യമായി ലഭിക്കും. പക്ഷേ അതിന് രണ്ട് ഉപാധികൾ വച്ചിട്ടുണ്ട്. ഒന്ന് പശ്ചാത്താപം മറ്റത് യാഗസംബന്ധിയായ യേശുവിന്റെ മരണത്തിലുള്ള വിശ്വാസം. യേശുവിന്റെ ത്യാഗസംബന്ധിയായ സമർപ്പണത്തെക്കുറിച്ച് നമ്മുടെ നിത്യ പ്രാർത്ഥനയിലും കുർബ്ബാനയിലും നാം അനുസ്മരിക്കുന്നുണ്ട്. "നിങ്ങൾ മാനസാന്തരപ്പെട്ട് നിങ്ങളുടെ

മിക്ക ആട്ടിൻകൂട്ടവും ഗ്രാമത്തിന്റെ വകയായിരുന്നു. ആട് നഷ്ടപ്പെട്ട ഇടയൻ ആടിനെ അന്വേഷിച്ച് പോകും. ഗ്രാമം മുഴുവൻ അയാൾ വരുന്നതും കാത്തിരിക്കും. നഷ്ടപ്പെട്ട ആടിനെ തോളിൽ കയറ്റി വീട്ടിലേക്ക് മടങ്ങുമ്പോൾ ഗ്രാമം മുഴുവൻ സന്തോഷിച്ച് ദൈവത്തെ സ്തുതിക്കും.

*ജിമ്മി ചാത്തുരുത്തി പരുമല തിരുമേനിയുടെ സഹോദര പൗത്രനാണ്. കവി, ഗ്രന്ഥകാരൻ, വാഗ്മി, തുടങ്ങിയ നിലകളിൽ പ്രസിദ്ധനുമാണ്. ഈ ലേഖനം അദ്ദേഹത്തിന്റെ അവസാനത്തെ ലേഖനമെന്ന് കരുതുന്നു. ശാരീരിക ബുദ്ധിമുട്ടുകൾ നിമിത്തം പറഞ്ഞുകൊടുത്ത് എഴുതി മലങ്കരസഭയിലേക്ക് അയച്ചതാണ്. അദ്ദേഹം ആഗസ്റ്റു മാസം അവസാനവാരത്തിൽ നിര്യാതനായി. ആത്മാവിന് നിത്യ ശാന്തി നേരുന്നു.*

പാപങ്ങളുടെ മോചനത്തിനായി ഓരോരുത്തൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനം ഏല്പിൻ, എന്നാൽ പരിശുദ്ധാത്മാവ് എന്ന ദാനം ലഭിക്കും." "അവനിൽ വിശ്വസിക്കുന്ന ഏവനും അവന്റെ നാമം മൂലം പാപമോചനം ലഭിക്കുമെന്ന് സകല പ്രവാചകന്മാരും സാക്ഷ്യം പറയുന്നു" (അപ്പോ. 10:43)

പരീശന്മാരും ശാസ്ത്രിമാരും യേശുവിന്റെ പ്രസംഗങ്ങൾ കേൾക്കുവാൻ സന്നിഹിതരാകുക പതിവായിരുന്നു. അവർക്ക് യേശുവിന്റെ പ്രബോധനങ്ങൾ ദഹിച്ചില്ല. അതിനാൽ യേശു ആട്ടിടയന്മാരുടെ ഉപമ അവരോട് പറഞ്ഞു. യഹൂദിയായിലെ ആട്ടിടയന്മാർക്ക് വിഷമകരമായ ജോലിയാണ് ഉണ്ടായിരുന്നത്. അവിടെ ആടുകൾക്ക് മേച്ചിൽപ്പുറങ്ങൾ വിരളമായിരുന്നു. യഹൂദിയാ ഒരു പീഠഭൂമിയായിരുന്നു. മധ്യഭാഗത്ത് അതിന്റെ വീതിയും കുറവായിരുന്നു. അത് കേവലം ശൂന്യമായ കുന്നുകൾ കടന്ന് കുത്തനേ ഭയങ്കരവും അനന്തവും ആപൽക്കരവുമായ മണലാരണ്യത്തിലേയ്ക്കാണ് പതിക്കുന്നത്.

രാത്രി കുന്നുകളിൽ കുറുനരികൾ കൂട്ടംകൂടി ഓലിയിടുമ്പോൾ ഭയപ്പെട്ട് ആടുകൾ എങ്ങോട്ട് ഓടിപ്പോകുന്നു എന്ന് സശ്രദ്ധം നോക്കി ഇടയൻ തന്റെ വടിയിൽ ചാരി നിൽക്കും. പൈദാഹവും പ്രകൃതിയുടെ പ്രഹരവും ഏറ്റ് പരിക്ഷീണനായി തീർന്ന ഇടയന്റെ ആ നിൽപ്പ് അനുകമ്പാർഹമാണ്. തീറ്റി തേടിപ്പോകുന്ന ആടുകളെ തടയാൻ മതിലുകൾ കെട്ടിയിരുന്നില്ല. ആടുകൾ അങ്ങോട്ട് അലഞ്ഞു പോവുക സാധാരണവുമായിരുന്നു. ആട്ടിടയനാണ് ആടിന്റെ സകല ഉത്തരവാദിത്തവും. ആടുകൾ ചിതറിപ്പോയാൽ അതിനെ കണ്ടുപിടിച്ച് അതിന്റെ രോമങ്ങൾ എങ്കിലും കൊണ്ടുവന്ന് കാണിക്കാൻ ബാദ്ധ്യസ്ഥനായിരുന്നു ആട്ടിടയൻ. ആട്ടിടയൻ ആടിന്റെ കാല്പാടുകൾ നോക്കി അതിനെ കണ്ടുപിടിക്കുവാൻ സമർത്ഥനായിരുന്നു. മിക്ക ആട്ടിൻകൂട്ടവും ഗ്രാമത്തിന്റെ വകയായിരുന്നു. ആട് നഷ്ടപ്പെട്ട ഇടയൻ ആടിനെ അന്വേഷിച്ച് പോകും. ഗ്രാമം മുഴുവൻ അയാൾ വരുന്നതും കാത്തിരിക്കും. നഷ്ടപ്പെട്ട ആടിനെ തോളിൽ കയറ്റി വീട്ടിലേക്ക് മടങ്ങുമ്പോൾ ഗ്രാമം മുഴുവൻ സന്തോഷിച്ച് ദൈവത്തെ സ്തുതിക്കും. ആടിനെ തോളിൽ കയറ്റി വീട്ടിലേക്ക് മടങ്ങുന്ന മനോഹരമായ ചിത്രങ്ങൾ വിദഗ്ധരായ ചിത്രകാരന്മാർ രചിച്ചിട്ടുണ്ട്. ഈ ചിത്രങ്ങൾ ദർശിക്കുന്ന ഒരാൾ ജീവകാരുണ്യപ്രവർത്തനങ്ങളിൽ വ്യാപൃതനാകുകയും പാരത്രിക വിഷയങ്ങളിൽ ചിന്തിക്കുകയും ചെയ്യാതിരിക്കുകയില്ല. ദൈവത്തെക്കുറിച്ചുള്ള ചിത്രീകരണമാണ്. നഷ്ടപ്പെട്ട ഒരു പാപി തിരിച്ചു വരുമ്പോൾ ദൈവം എത്രമാത്രം സന്തോഷിക്കും എന്നാണ് ഈ കഥ സൂചിപ്പിക്കുന്നത്. ഒരിക്കലും തെറ്റു ചെയ്യാത്ത മനുഷ്യരോട് പ്രീതിയുള്ളവനാണ് ദൈവം. എന്നാൽ ഒരു പാപി തിരിച്ചു വരുമ്പോൾ ദൈവത്തിന് അത്യാഹ്ലാദം ഉണ്ടാകുന്നു. ദൈവം എങ്ങനെയുള്ളവനാണെന്നാണ് യേശു പഠിപ്പിക്കുന്നത്? കാണാതായ ഒരാടിനെ കാണുമ്പോൾ ഇടയന് ഉണ്ടാകുന്നതു പോലുള്ള സന്തോഷമാണ് ദൈവത്തിന് പാപികൾ പശ്ചാത്തപിച്ച് വരുമ്പോൾ ഉണ്ടാകുന്നത് ഒരിക്കലും തെറ്റിപ്പോകാത്തവരെക്കുറിച്ച് യേശുവിന് സന്തോഷമാണ്. ചുങ്കക്കാരും പാപികളും എന്നെന്നേക്കും നശിച്ചു പോകും എന്നുള്ള യഹൂദ പ്രമാണത്തെ നിരസിച്ച് മനുഷ്യവർഗ്ഗം മുഴുവന്റേയും ജീവനും രക്ഷയ്ക്കും വേണ്ടിയുള്ള മാർഗ്ഗം യേശു പഠിപ്പിച്ചു. തീർച്ചയായും ദൈവത്തിന് മനുഷ്യരേക്കാൾ സ്നേഹമുണ്ട്. എങ്ങോ കണ്ട ഒരു കഥയുടെ സാരം ഈ അവസരത്തിൽ പറയുന്നത് അപ്രസക്തമാവുകയില്ല എന്ന് വിശ്വസിക്കുന്നു.

മോശയും ഇസ്രയേൽ മക്കളും കടൽ കടന്ന് രക്ഷപ്പെട്ടപ്പോൾ യഹോവയ്ക്ക് സങ്കീർത്തനം പാടി ചൊല്ലിയത് എന്തെന്നാൽ ഞാൻ യഹോവയ്ക്ക് പാട്ടു പാടും. അവൻ മഹോന്നതൻ, കുതിരയേയും അതിൽ ഇരുന്നവനേയും അവൻ കടലിൽ തള്ളിയിരിക്കുന്നു. യഹൂദ സാഹിത്യത്തിലെ പ്രസിദ്ധവും കർണ്ണാനന്ദകരവുമായ ആ ഗാനാലാപം കേൾക്കവേ യഹോവയുടെ മുഖം അടിക്കടി വിവർണ്ണമായിക്കൊണ്ടിരുന്നു. അതു കണ്ട് ഒരാൾ ചോദിച്ചു "യഹോവേ, നീയിങ്ങനെ അസ്വസ്ഥൻ ആകുന്നത് എന്തുകൊണ്ടാണ്?" "അതോ" യഹോവ പ്രതിവചിച്ചു "വെള്ളത്തിനടിയിൽപ്പെട്ട് നശിച്ചവരും എന്റെ സൃഷ്ടി തന്നെയാണല്ലോ എന്നു വിചാരിച്ചു ഞാൻ വ്യസനിക്കുകയാണ്."

യേശു രണ്ടാമത് പറഞ്ഞ ഉപമ ഒരു സ്ത്രീക്ക് കൈമോശം വരികയും പിന്നീട് അവൾ കണ്ടെടുക്കുകയും ചെയ്ത വെള്ളിനാണയത്തെക്കുറിച്ചാണ്. നഷ്ടപ്പെട്ട നാണയം അത്ര വിലകൂടിയതായിരുന്നില്ല. ഒരു സാധാരണ പാലസ്തീൻകാരന്റെ വീട്ടിൽ ഒരു നാണയം വീണു പോകുന്നത് കണ്ടെടുക്കാൻ വളരെ പണിപ്പെടേണ്ടതായി വരും. അവിടുത്തെ വീടുകൾക്കു വൃത്താകൃതിയിലുള്ള ഒരു ചെറിയ ജനൽ മാത്രമേ ഉണ്ടായിരുന്നുള്ളു. ഉൾവശം ഇരുളടഞ്ഞിരിക്കും. ഉണങ്ങിയ ഞാങ്ങണയും കോരപ്പുല്ലും കൊണ്ട് മൂടിയതുമായിരുന്നു തറ. അത് തപ്പിയെടുക്കാൻ ശ്രമിക്കുന്ന സ്ത്രീക്ക് അതിന്റെ ശബ്ദമോ മിന്നലോ കാണുകയോ കേൾക്കുകയോ ചെയ്യുക എന്നുള്ള ആശയായിരിക്കും ഉണ്ടായിരിക്കുക. ഇവിടെ ആ സ്ത്രീക്ക് നാണയം കണ്ടെടുത്ത് കുടുംബത്ത് ഭക്ഷണച്ചെലവിന് ഉപയോഗിക്കേണ്ടിയിരുന്നു. അതിനാൽ അവൾ അത്യുത്സാഹത്തോടെയാണ് അന്വേഷണം ആരംഭിച്ചത്. ഒരുത്തന് ഒരു ദിവസത്തേക്കുള്ള പണിക്കൂലിയായിരുന്നു അത്. അവൾ ദരിദ്രയുമായിരുന്നു. ഒരു പക്ഷേ ആ നാണയം എന്തെങ്കിലും കാരണവശാൽ പാവനമായി കരുതി വച്ചതുമായിരിക്കാം. കാരണമെന്തായാലും അതു തപ്പിയെടുത്തപ്പോൾ അവൾക്കുണ്ടായ സന്തോഷം അപരിമിതമായിരുന്നു. സ്ത്രീ നഷ്ടപ്പെട്ട സാധനം കണ്ടെടുത്ത് കയ്യിൽ പൊക്കി പിടിച്ചു കാണിക്കുമ്പോൾ എല്ലാവരും ആഹ്ലാദഭരിതരാകുന്നു. യേശു പറയുന്നു ദൈവം അപ്രകാരമുള്ള ഒരുവനാണെന്ന്. ഒരു പാപി തിരിച്ചു വരുമ്പോൾ ആ വീട്ടിൽ ഉള്ളവർ വളരെയധികം സന്തോഷിക്കുന്നു. സ്വർഗ്ഗത്തിലുള്ള ദൈവത്തിനും മാലാഖമാർക്കും ഉണ്ടാകുന്ന സന്തോഷം വാചാമഗോചരമായിരിക്കും.

പരീശന്മാർ അങ്ങനെയുള്ള ദൈവത്തെക്കുറിച്ച് സ്വപ്നം കാണുകപോലുമുണ്ടായിട്ടില്ല. ദൈവത്തിന്റെ സ്നേഹം



# വിശ്വാസപാഠം

## കുക്കിലിയോനുകൾ എന്നാൽ എന്താണ്?

**– ലൈനു മാത്യു**

**സു**റിയാനി സഭയുടെ ആരാധനയിൽ ഉപയോഗിക്കുന്ന ചെറിയ മദ്ധ്യസ്ഥ പ്രാർത്ഥനകളാണ് കുക്കിലിയോൻ എന്ന പേരിൽ അറിയപ്പെടുന്നത്. ദൈവമാതാവിനെയും വിശുദ്ധരെയും വാങ്ങിപ്പോയ ആചാര്യന്മാരെയും വിശ്വാസികളെയും എല്ലാം പ്രത്യേകമായി ആരാധനയിൽ ഓർക്കുവാനുള്ള സന്ദർഭമാണ് കുക്കിലിയോനിലുള്ളത്. ചാക്രികമായ ഒരു ഘടന ഇതിനുള്ളതുകൊണ്ടാണ് കുക്കിലിയോൻ എന്നറിയപ്പെടുന്നത്. അതായത്, പെത്ഗോമോ (സങ്കീർത്തന ഭാഗം), എക്ബോ (ചരണം- ആരെക്കുറിച്ചാണ് പ്രാർത്ഥിക്കുന്നത് എന്ന് വ്യക്തത നൽകുന്ന ഭാഗം), കോലോ (ശബ്ദം എന്ന അർത്ഥമാണ് ഈ വാക്കിലുള്ളതെങ്കിലും എക്ബോയിലുള്ള ആശയങ്ങളുടെ വിശദീകരണ രൂപമാണ് കുക്കിലിയോനിലെ കോലോയിലുള്ളത്), ബോവൂസോ (അപേക്ഷകൾ) എന്നിങ്ങനെ ഒരു ചാക്രിക ക്രമം കുക്കിലിയോനിലുണ്ടെന്നർത്ഥം. വി. ദൈവമാതാവിനെക്കുറിച്ചുള്ള കുക്കിലിയോന് അനുയോജ്യമായ സങ്കീർത്തന ഭാഗം സങ്കീ. 45:9–11 ആണ്. വിശുദ്ധരെക്കുറിച്ചുള്ളതിന് സങ്കീ. 92:12–14 ഉം ആചാര്യന്മാരെക്കുറിച്ചുള്ളതിന് സങ്കീ. 132:9–12 ഉം വാങ്ങിപ്പോയവരെക്കുറിച്ചുള്ളതിന് സങ്കീ. 103:13–15 ഉം സ്ലീബായെക്കുറിച്ചുള്ളതിന് സങ്കീ. 44:5–7 ഉം ഭാഗങ്ങൾ നാം ഉപയോഗിക്കുന്നു. പഴയ കാലത്ത് എക്ബോ കഴിഞ്ഞ് പ്രുമിയോൻ വായിക്കുന്ന പതിവുണ്ടായിരുന്നു. ഇപ്പോൾ ചില പ്രത്യേക സന്ദർഭങ്ങളിൽ നാം അങ്ങനെ ചെയ്യാറുണ്ട്. ആരാധനയിൽ കുക്കിലിയോനുള്ള ഗണ്യമായ സ്ഥാനം നാം വിസ്മരിക്കരുത്. വി. കുർബ്ബാനയിലും കാനോനിക നമസ്ക്കാരങ്ങളിലും കൂദാശാനുഷ്ഠാനങ്ങളോടു ചേർന്നുമൊക്കെ കുക്കിലിയോൻ ആലപിക്കാറുണ്ട്. കഷ്ടാനുഭവ ആഴ്ചയിൽ കർത്താവിന്റെ കഷ്ടാനുഭവങ്ങളെ മാത്രം ഓർക്കുന്നതുകൊണ്ട് കുക്കിലിയോൻ ആലപിക്കാറില്ല.

– ജെ. പി. ❖

---

ഈ കാരണത്താൽ യേശുവിൽ കാണുന്നു. നഷ്ടപ്പെട്ട ഒരുത്തൻ പശ്ചാത്തപിച്ച് തിരിച്ചു വരുമ്പോൾ ദൈവത്തിനുണ്ടാകുന്ന സ്നേഹം പോലെയാണ് യേശുവിന്റേയും സ്നേഹം.

മൂന്നാമതായും ഒടുവിലായും 15–ാം അദ്ധ്യായത്തിൽ യേശു മുടിയനായ പുത്രന്റെ കഥയാണ് പറയുന്നത്. മുടിയനായ പുത്രൻ എന്ന് ഈ കഥയ്ക്ക് കൊടുത്തിരിക്കുന്ന ശീർഷകം യഥാർത്ഥത്തിൽ പിതാവിന്റെ അളവറ്റ സ്നേഹം പ്രകാശിപ്പിക്കുന്നതാണ്. ഇത്രയും ലക്ഷണമൊത്ത ഒരു ചെറുകഥ രചിക്കപ്പെട്ടിട്ടില്ല എന്ന് കലാമർമ്മജ്ഞന്മാർ മുക്തകണ്ഠം പ്രശംസിക്കുന്നു. യഹൂദ നിയമ പ്രകാരം തന്റെ സ്വത്ത് സന്താനങ്ങൾക്കു താൻ ഇഷ്ടപ്പെട്ട പ്രകാരം പങ്കിട്ടു കൊടുക്കാൻ സാധിക്കുമായിരുന്നില്ല. മൂത്ത മകന് മൂന്നിൽ രണ്ടു ഭാഗവും ഇളയ മകന് മൂന്നിൽ ഒരു ഭാഗവുമാണ് നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. (ആവർത്തന പുസ്തകം 21:17)

തന്റെ സ്വത്ത് മേൽപ്രകാരം ഭാഗിച്ച് കൊടുക്കുന്നത് അസാധാരണം അല്ലായിരുന്നു. ഇളയമകന് അയാൾക്കുള്ള ഭാഗം കിട്ടണമെന്ന് ആവശ്യപ്പെട്ടപ്പോൾ പിതാവ് യാതൊരു പ്രതിഷേധവും കൂടാതെ അനുവദിച്ചു. പിതാവ് അവൻ പഠിക്കേണ്ടത് പഠിക്കട്ടെ എന്നായിരിക്കാം കരുതിയത്. അവൻ വാങ്ങിയ പണം കൊണ്ടുപോയി സകലതും നശിപ്പിക്കുവാൻ തുടങ്ങി. ഒടുവിൽ പന്നികളെ മേയ്ക്കുന്ന ജോലിയിൽ ഏർപ്പെടുകയും ചെയ്യുന്നു. പന്നികളെ മേയ്ക്കുന്നത് യഹൂദ നിയമത്തിന് വിരുദ്ധമായിരുന്നു. ഭക്ഷണത്തിന് ഒന്നും കിട്ടാതിരുന്നപ്പോൾ അവൻ പന്നിക്കു കൊടുക്കുന്ന ഉമി തിന്നാൻ തുടങ്ങി. അങ്ങനെ സർവ്വതും കളഞ്ഞുകുളിച്ച് പട്ടിണികിടന്ന് ഗതികെട്ട് പിതാവിനെ തന്നെ ആശ്രയിക്കാൻ നിശ്ചയിച്ചു. താനെത്ര സുഖസൗകര്യങ്ങളോടും ആഡംബരങ്ങളോടും കൂടിയാണ് പിതാവിന്റെ കൂടെ കഴിഞ്ഞിരുന്നതെന്നും അവന്റെ സ്മൃതിപഥത്തിൽ എത്തി. "പിതാവേ ഞാൻ നിനക്ക് എതിരായി പാപം ചെയ്തിരിക്കുന്നു. ഞാൻ നിന്റെ പുത്രൻ എന്ന് വിളിക്കപ്പെടുവാൻ യോഗ്യനല്ല. കൂലി വേലയ്ക്കെടുക്കുന്ന ഒരുവനെപോലെ എന്നെ സ്വീകരിക്കണം" എന്ന് അപേക്ഷിക്കുവാൻ തീരുമാനിച്ചു.

മകൻ വരുന്നത് അകലെവെച്ചു തന്നെ കണ്ട് ആ പുത്രവത്സലൻ ഓടിച്ചെന്ന് അവനെ ഗാഢമായി ആശ്ലേഷിക്കുകയും കവിൾത്തടങ്ങളിൽ ചുംബിക്കുകയും ചെയ്ത് സ്നേഹോഷ്മളമായ വരവേല്പ് നല്കി. അവൻ പിതാവിനോട് പറയാൻ മുൻകൂട്ടി ഉദ്ദേശിച്ചിരുന്ന കാര്യങ്ങൾ പറഞ്ഞു. എന്നാൽ പിതാവാകട്ടെ ഭൃത്യരെ വിളിച്ച് അവനെ ഏറ്റവും വിലകൂടിയ വസ്ത്രങ്ങൾ ധരിപ്പിക്കുവാനും അവന്റെ കൈവിരലിൽ മോതിരം അണിയിക്കുവാനും കാലിൽ ഏറ്റവും നല്ല ചെരുപ്പ് ഇടുവാനും നിർദ്ദേശിച്ചു. മാത്രമല്ല, ഉള്ളതിൽ ഏറ്റവും കൊഴുത്ത ആടിനെ കൊന്ന് ഒരു സദ്യ നടത്തുവാനും തീരുമാനിച്ചു.

അടിമകളിലും താണ ഒരു സ്ഥാനമാണ് കൂലിക്കാരന് ഉണ്ടായിരുന്നത്. സാധാരണ ഒരു അടിമ ഒരു കുടുംബാംഗത്തെപ്പോലെയാണ് പ്രവർത്തിച്ചിരുന്നത്. എന്നാൽ ഒരു കൂലിക്കാരന് മുതലാളിയുടെ കുടുംബത്തോട് ഒരു ബന്ധവുമില്ലായിരുന്നു. ഒരു ദിവസത്തെ നോട്ടീസ് മാത്രം മതി അയാളെ ജോലിയിൽ നിന്ന് പിരിച്ചു വിടാൻ. കുപ്പായം ബഹുമതിയുടെയും മോതിരം അധികാരത്തിന്റെയും, ചെരിപ്പ് അടിമാവസ്ഥ നീക്കുന്നതിന്റെയും പ്രതീകമായിരുന്നു.

ഭയചകിതരായ ആടുകൾ കൂട്ടംവിട്ട് ലക്ഷ്യമില്ലാതെ ഓടുന്നതുപോലെ നാം വിഭിന്നരാകരുത്. എന്തെന്നാൽ നമ്മുടെ രക്ഷകൻ നമ്മെ അന്വേഷിച്ച് വന്ന് നമ്മെ രക്ഷപെടുത്തും. ❖

## പാവനസ്മരണയ്ക്ക്

**19-ാം ചരമവാർഷികം**

**24-09-2005**



# REV. FR. YAKKOOB O.I.C.

**Bethany Ashramam, R. Perunad**

***Inserted by:-***

**സന്തപ്ത കുടുംബാംഗങ്ങൾ**

# അമേരിക്കൻ ഭദ്രാസന രജത ജൂബിലി സമാപനം

കോരസൺ വർഗീസ് (ഭദ്രാസന അത്മായ ട്രസ്റ്റി)

ന്യൂയോർക്ക്:- മലങ്കര ഓർത്തഡോക്സ് സഭ, അമേരിക്കൻ ഭദ്രാസന രജതജൂബിലി ആഘോഷങ്ങളുടെ സമാപനം 2005 ഒക്ടോബർ 15-ാം തീയതി ശനിയാഴ്ച, ന്യൂയോർക്കിലെ ലോംഗ് ഐലന്റ് ഹണ്ടിംഗ്ടൻ ഹിൽറ്റൻ ഹോട്ടലിൽ വച്ച് വിപുലമായ തോതിൽ നടത്തപ്പെടുന്നു. ഇതോടെ ഒരു വർഷം നീണ്ടു നിന്ന ആഘോഷ പരിപാടികളുടെ തിരശ്ശീല വീഴുകയാണ്.

ജൂബിലി വർഷം ഭദ്രാസനത്തിലെ വിവിധ മേഖലകൾ കേന്ദ്രീകരിച്ച്, ടെക്സസ്, ചിക്കാഗോ, ഫിലഡൽഫിയ, ന്യൂയോർക്ക് എന്നിവിടങ്ങളിൽ വച്ച് വൈദീകരുടേയും, ഇടവക ട്രസ്റ്റി, സെക്രട്ടറി, ഭദ്രാസന പ്രതിനിധി എന്നിവരുടെയും മേഖലാ സമ്മേളനം വിജയകരമായി നടത്തപ്പെട്ടു. ഇദംപ്രഥമമായി നടത്തപ്പെട്ട ജനസമ്പർക്ക പരിപാടികളിൽ നിന്നും ഉരുത്തിരിഞ്ഞ ചിന്തകൾ ഭദ്രാസനത്തിന്റെ ഭാവികർമ്മ പദ്ധതികൾക്ക് രൂപം കൊടുക്കാൻ തയ്യാറാക്കുകയും, ഫിലഡൽഫിയയിൽ വച്ചു നടത്തപ്പെട്ട ഭദ്രാസന പൊതുയോഗം കരടു രൂപരേഖക്ക് സമ്പൂർണ്ണ അംഗീകാരവും നൽകി.

തനതായ ഓർത്തഡോക്സ് വിശ്വാസത്തിൽ അധിഷ്ഠിതമായ ഒരു യുവനേതൃത്വനിര തയ്യാറാക്കാനായത് അഭിമാനകരമായി. പതിനഞ്ചിലധികം യുവാക്കൾ അമേരിക്കൻ സെമിനാരികളിലും ഇന്ത്യയിലുമായി വൈദിക വിദ്യാഭ്യാസം നടത്തുന്നു. അമേരിക്കൻ മണ്ണിൽത്തന്നെ, സ്വന്തമായ ഒരു പഠന കേന്ദ്രവും അതിനു പിൻബലം നൽകുവാനായി വിദ്യാഭ്യാസ നിധിക്കും രൂപം നൽകുന്നതാണ്. വൈദീകരെ പരിശീലിപ്പിക്കുക മാത്രമല്ല, സഭയുടെ വിദ്യാഭ്യാസ പഠന പദ്ധതിയായ "ദിവ്യബോധനം" പദ്ധതി സംപൂർണ്ണമായി നടപ്പിലാക്കാനും പദ്ധതിയിട്ടിട്ടുണ്ട്.

ഓർത്തഡോക്സ് സഭയിൽ ഇന്നുവരെയുള്ള എല്ലാ ആരാധനാക്രമങ്ങളും ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്യാനുള്ള ബൃഹത് പദ്ധതിക്ക് രൂപം കൊടുത്തിരിക്കയാണ്. ജീവകാരുണ്യപ്രവർത്തനങ്ങളുടെ ഭാഗമായി അമേരിക്കയിലും ഇന്ത്യയിലും വിവിധ കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കുകയാണ്. ഇടവകകൾ തോറും നടത്തപ്പെടുന്ന പാരിഷ് മിഷനും ക്രമമായി ആവിഷ്ക്കരിക്കും.

തെക്കു കിഴക്കനേഷ്യയിലാകെ വിനാശം വിതച്ച സുനാമി ദുരന്തത്തിൽ അകപ്പെട്ടവരെ പുനരുദ്ധരിക്കാൻ ഭദ്രാസനം ഒന്നരക്കോടിയിലധികം രൂപ സഭയുടെ മിഷൻ ബോർഡുവഴി ചിലവാക്കുകയാണ്. മലങ്കര സഭയിലെ അവികസിത ഭദ്രാസനങ്ങളിലെ വൈദീകരുടെ ശമ്പളം, സേവന ക്രമീകരണങ്ങൾക്കായി പത്തുലക്ഷത്തിലധികം രൂപയുടെ പദ്ധതി നടപ്പാക്കിക്കഴിഞ്ഞു. അമേരിക്കയിലെ യുവജനങ്ങളെ, സഭയുടെ മുഖ്യപ്രവർത്തന മേഖലകൾ പരിചയപ്പെടുത്തുന്നതിനായി അമേരിക്കയിലെ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 'വിസിറ്റ് ഇന്ത്യ മിഷൻ' പദ്ധതി ആരംഭിച്ചു.

ജൂബിലി പദ്ധതികളുടെ ഭാഗമായി, ടെക്സസ്, ചിക്കാഗോ, ഫിലദൽഫിയ തുടങ്ങിയ സ്ഥലങ്ങളിൽ മേഖലാ കേന്ദ്രങ്ങളും ന്യൂയോർക്കിൽ ഭദ്രാസന കേന്ദ്രസമുച്ചയ നിർമ്മിക്കുവാനും പദ്ധതികൾ തയ്യാറാക്കിക്കൊണ്ടിരിക്കുന്നു.

ഒന്നായിരുന്ന ബാഹ്യകേരള ഭദ്രാസനം വിഭജിച്ച് അമേരിക്കൻ ഭദ്രാസനം 1979-ൽ നിലവിൽ വന്നു. 1979 മുതൽ 1990 വരെ അഭി. ഡോ. തോമസ് മാർ മക്കാറിയോസ് ഭദ്രാസന സാരഥിയായിരുന്നു. 1991 മുതൽ അഭി. മാത്യൂസ് മാർ ബർന്നബാസ് ഭദ്രാസന സാരഥ്യം വഹിക്കുന്നു. 2002-ൽ അഭി. സഖറിയാസ് മാർ നിക്കോളാവാസ് സഹായമെത്രാപ്പോലീത്താ ആയി നിയമിക്കപ്പെട്ടു. അറുപതുകൾക്കു മുമ്പു തന്നെ ഉന്നത വിദ്യാഭ്യാസത്തിനായി എത്തിയ ചുരുക്കം വിദ്യാർത്ഥികൾക്ക് ആരാധനാ സൗകര്യം ഉണ്ടായത് 34 വർഷങ്ങൾക്കു മുമ്പാണ്. പിന്നീടു തുടർച്ചയായി എത്തിയ കുടിയേറ്റ സമൂഹം സഭയുടെ നാനാ ഭാഗങ്ങളിൽ നിന്നും എത്തിച്ചേർന്നതോടെ ആയിരക്കണക്കിനു കുടുംബങ്ങളുടെ ഒരു മിനി മലങ്കരസഭ അമേരിക്കൻ മണ്ണിൽ പന്തലിച്ചു.

ഭദ്രാസന കേന്ദ്രം ന്യൂയോർക്കിലെ ക്യാൻവിൽ സ്ഥിതി ചെയ്യുന്നു. ❖

# ബാലസഭ




## നടവഴികൾ...

### ചീത്ത നടപ്പും പിന്നെ നല്ല നടപ്പും

സ്കൂൾ ലൈബ്രറി പൂർണ്ണ നിശബ്ദമാണ്. ആനുകാലിക മാസികകളുടെ ഭാഗത്ത് മൂന്നു നാലു പേർ പതുങ്ങി നിന്ന് ഒരു പുസ്തകത്തിലെ താളുകൾ മറിക്കുന്നു. ഇതെന്താണ് ഇത്ര ആകാംക്ഷയോടെ അവർ നോക്കുന്നത്.

ങ്ഹാ എന്തെങ്കിലുമാകട്ടെ അല്ലെങ്കിൽത്തന്നെ ഞാനെ വിടെച്ചെന്നാലും വയ്യാവേലി വലിഞ്ഞു കേറി വരും. കൂട്ടുകാരുടെ ആകാംക്ഷയോടെയുള്ള നോട്ടം കൂടുന്നതേയുള്ളു. എന്താണവിടെ ഇത്ര വലിയ രഹസ്യം. ഞാനൊന്നു നോക്കട്ടെ.

"ഇതെന്താ ബേബിസോപ്പിന്റെ പരസ്യമോ... ഉടുതുണിയില്ലാത്ത പിള്ളേരുടെ പടം.... അയ്യേ.... ഇത് മറ്റേ പുസ്തകമാ.. അശ്ലീല ഗ്രന്ഥങ്ങളെപ്പറ്റി സുശീലൻ സാർ ക്ലാസ്സിൽ പറഞ്ഞത് ഇപ്പോൾ ഓർമ്മ വരുന്നു...

"നിന്നു വായിനോക്കാതെ രണ്ട് രൂപാ അഡ്വാൻസ് തന്ന് ബുക്ക് ചെയ്താൽ പിന്നീട് വീട്ടിൽ കൊണ്ടുപോയി വായിക്കാം." കളഞ്ഞു പോയാൽ കാശ് വേറെ തരണം:.. പുസ്തകത്തിന്റെ ഏജന്റായ സന്തോഷ് ഗൗരവത്തോടെ പറഞ്ഞു നിർത്തി.

തിരികെ വന്നിരുന്നിട്ടും ഇരിപ്പുറയ്ക്കുന്നില്ല. ആകെയുള്ള രണ്ടു രൂപ രണ്ടു ദിവസത്തേക്കുള്ള വണ്ടിക്കൂലിയുമാണ്. ആകാംക്ഷ പെരുത്തിട്ടാണെങ്കിൽ വയ്യ. എന്തൊക്കെ പടങ്ങളായിരിക്കും അതിൽ എന്തായാലും ഒന്നു നോക്കുക തന്നെ രണ്ടു ദിവസം നടന്നു തന്നെ പോകാം 8 കിലോമീറ്ററുണ്ട് ഒരു ഭാഗത്തേക്കുള്ള നടപ്പ്. സന്തോഷിനെ കണ്ടു നോക്കാം.

"ഇപ്പോൾ തന്നെ 3 ദിവസത്തേക്ക് അഡ്വാൻസായിക്കഴിഞ്ഞു നാലാം നാൾ വ്യാഴാഴ്ച പുസ്തകം തന്നേക്കാം."

"ശരി"

ഒരു ദിവസം നടപ്പു തുടങ്ങിയപ്പോഴേ മസിലുകൾ വേദനിച്ചു തുടങ്ങി. രണ്ടാം ദിവസം വള്ളിച്ചെരുപ്പുരഞ്ഞു കാലും പൊട്ടി. തീരെ നടക്കാൻ വയ്യ അടിവയറ്റിൽ ഭയങ്കര വേദനയും ഇതിനിടെ കാലിലെ വ്രണവും പഴുത്തു. ഒരു വിധത്തിൽ വീടുപറ്റി. വീട്ടിൽ നിന്നും നേരെ ആശുപത്രിയിലേക്ക്.

പ്രിയപ്പെട്ട കൂട്ടുകാരേ,

എല്ലാവർക്കും ഐശ്വര്യത്തിന്റെയും സമൃദ്ധിയുടെയും ഓണാശംസകൾ നേരുന്നു. ആദ്യ ടേം പരീക്ഷയൊക്കെ കഴിഞ്ഞ് എല്ലാവരും ഉല്ലസിക്കുവാനുള്ള തയ്യാറെടുപ്പിലാണല്ലോ. നഗരങ്ങളിൽ താമസിക്കുന്ന കൂട്ടുകാർ നാട്ടിൽ പുറങ്ങളിലെ തറവാടുകളിലേക്കു പോകുവാൻ തയ്യാറായിക്കാണും. ബന്ധങ്ങൾ പുതുക്കുവാനും സ്നേഹം പങ്കിടുവാനും ഈ ഉൽസവം മുഖാന്തിരമാകട്ടെ. ഉല്ലാസയാത്രയ്ക്കുപോകുന്ന കൂട്ടുകാർ പ്രത്യേകം ശ്രദ്ധിക്കണം. പരിചയമില്ലാത്ത ജലാശയങ്ങളിൽ ഇറങ്ങരുത്. വർഷം തോറും നിരവധി മരണങ്ങൾ നമ്മുടെ കാതുകളിൽ എത്താറുണ്ട്. അൽപ്പം ശ്രദ്ധിച്ചാൽ ഇത്തരം ദുരന്തങ്ങളെ ഒഴിവാക്കാം. അതുപോലെ തന്നെ പടക്കം പൊട്ടിച്ച് ഓണമാഘോഷിക്കുന്ന കൂട്ടുകാരും കഴിവതും ഇത്തരം ആഘോഷങ്ങൾ ഒഴിവാക്കാൻ ശ്രമിക്കണം. ഉൽസവദിനങ്ങൾ ദുരന്തദിനങ്ങളായി മാറാൻ അധികം സമയം വേണ്ട. കള്ളവും ചതിവുമില്ലാത്ത നല്ല ദിനങ്ങളുടെ സ്മരണയുമായി എത്തുന്ന ഈ വർഷത്തെ ഓണാഘോഷം എല്ലാവർക്കും ആനന്ദപ്രദമായി തീരട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

### വേദപുസ്തക കഥാപാത്രങ്ങൾ

#### ഇയ്യോബ്

ഊസ് എന്ന ദേശക്കാരനായിരുന്നു ഇയ്യോബ്. ഇയ്യോബിനെപ്പറ്റി വി. വേദപുസ്തകം പറയുന്നത് നിഷ്കളങ്കനും നേരുള്ളവനും ദൈവഭക്തനും ദോഷം വിട്ടകന്നവനുമെന്നാണ്. അവന് ഏഴ് പുത്രൻമാരും മൂന്നു പുത്രികളുമുണ്ടായിരുന്നു. എലീഫസ്, ബിൽദാദ്, സോഫർ എന്നിവരായിരുന്നു ഇയ്യോബിന്റെ സ്നേഹിതൻമാർ. സാത്താൻ ഇയ്യോബിനെ പരീക്ഷിച്ചതിന്റെ ഫലമായി ഇയ്യോബിന്റെ സമ്പത്തും, പുത്രൻമാരും പുത്രിമാരും നഷ്ടപ്പെട്ടു. അവന്റെ ശരീരം നിറയെ വ്രണം ബാധിച്ചു. അവന്റെ ഭാര്യയും സ്നേഹിതൻമാരും ദൈവത്തെ ഉപേക്ഷിക്കുവാൻ അവനെ പ്രേരിപ്പിച്ചു. എല്ലാം നഷ്ടപ്പെട്ടിട്ടും "യഹോവ തന്നു. യഹോവ എടുത്തു യഹോവയുടെ നാമം വാഴ്ത്തപ്പെടട്ടെ"യെന്ന് അവൻ പ്രാർത്ഥിച്ചു. ഇയ്യോബിന്റെ നിശ്ചയ ദാർഢ്യത്തിനു മുൻപിൽ സാത്താൻ മുട്ടുമടക്കി യഹോവ ഇയ്യോബിന്റെ ഭാവിയെ മുൻകാലത്തേക്കാൾ അനുഗ്രഹിച്ചു. നഷ്ടപ്പെട്ടതെല്ലാം തിരികെ ലഭിച്ചു. ഇയ്യോബ് വൃദ്ധനും കാലസമ്പൂർണ്ണനുമായി മരിച്ചു എന്നാണ് വി. വേദപുസ്തകം രേഖപ്പെടുത്തിയിരിക്കുന്നത്. (ഇയ്യോബ 42:17)

#### ഗുണപാഠം

"ശരി"

ഒരു ദിവസം നടപ്പു തുടങ്ങിയപ്പോഴേ മസിലുകൾ വേദനിച്ചു തുടങ്ങി. രണ്ടാം ദിവസം വള്ളിച്ചെരുപ്പ് ഉരഞ്ഞു കാലും പൊട്ടി. തീരെ നടക്കാൻ വയ്യ അടിവയറ്റിൽ ഭയങ്കര വേദനയും ഇതിനിടെ കാലിലെ വ്രണവും പഴുത്തു. ഒരു വിധത്തിൽ വീടുപറ്റി. വീട്ടിൽ നിന്നും നേരെ ആശുപത്രിയിലേക്ക്.

"ഷൂ ബൈറ്റ് ഇതാണീ രോഗത്തിന്റെ പേര്. 4 ദിവസം തീർത്തും റസ്റ്റ് വേണം ഈ മരുന്നും കഴിച്ച് വീട്ടിൽ ഇരുന്നാട്ടെ" ഡോക്ടർ ആശ്വസിപ്പിച്ചു വീട്ടിൽ പറഞ്ഞു വിട്ടു.

സന്തോഷിന് കൊടുത്ത അഡ്വാൻസ് പോയിക്കിട്ടി. അടുത്ത ആഴ്ചയിലെ അറ്റൻഡൻസും നോട്ടുകളും പൊയ്പോയി. ഇരട്ടി പണിയായിപ്പോയി കർത്താവേ. കട്ടിലിൽ കിടന്നു കൊണ്ട് ഞാൻ ഭിത്തിയിലേക്ക് നോക്കി അവിടെ ഒരു ബൈബിൾ വാക്യം തൂക്കിയിട്ടിരിക്കുന്നു.

"നിന്റെ വചനം എന്റെ കാലിനു വിളക്കും എന്റെ ഊടു വഴികൾക്ക് പ്രകാശവുമാകുന്നു"

ഇതെന്നെ കളിയാക്കാനുള്ള പരിപാടിയാണോ കർത്താവേ.... ഞാൻ അറിയാതെ ചോദിച്ചു പോയി.

**ഫാ. തോമസ് പി. മുകളിൽ, കൊട്ടാരക്കര**

---

വാഴ്ത്തപ്പെടട്ടെ"യെന്ന് അവൻ പ്രാർത്ഥിച്ചു. ഇയ്യോബിന്റെ നിശ്ചയ ദാരഢ്യത്തിനു മുൻപിൽ സാത്താൻ മുട്ടുമടക്കി യഹോവ ഇയ്യോബിന്റെ ഭാവിയെ മുൻകാലത്തേക്കാൾ അനുഗ്രഹിച്ചു. നഷ്ടപ്പെട്ടതെല്ലാം തിരികെ ലഭിച്ചു. ഇയ്യോബ് വൃദ്ധനും കാലസമ്പൂർണ്ണനുമായി മരിച്ചു എന്നാണ് വി. വേദപുസ്തകം രേഖപ്പെടുത്തിയിരിക്കുന്നത്. (ഇയ്യോബ 42:17)

### ഗുണപാഠം

ജീവിതം പ്രതിസന്ധികൾ നിറഞ്ഞതാണ്. പ്രതിസന്ധി വരുമ്പോൾ ദൈവത്തെ തള്ളിപ്പറയുകയും സന്തോഷം വരുമ്പോൾ ദൈവത്തെ മറക്കുകയും ചെയ്യുന്ന പ്രവണത ഇന്ന് കൂടുതലായി കാണുന്നു. എന്നാൽ ഏതവസ്ഥയിലും ദൈവത്തെ മുറുകെ പിടിച്ചാൽ ഒരു നാളും ലജ്ജിച്ചു പോകേണ്ടിവരികയില്ല. അതുകൊണ്ട് കൂട്ടുകാർ ജീവിതത്തിന്റെ ഏതവസ്ഥയിലും സ്രഷ്ടാവായ ദൈവത്തെ മുറുകെ പിടിക്കുവാൻ ഇയ്യോബിന്റെ ജീവിതം ഉപദേശിച്ചു തരുന്നു.

സ്നേഹപൂർവ്വം നിങ്ങളുടെ

**തരകനച്ചൻ, തേവലക്കര**

---

## വചനപാത...

പുരാതനനായ ദൈവം നിന്റെ സങ്കേതം; കീഴെ ശാശ്വത ഭുജങ്ങൾ ഉണ്ട്.

ആവ. 33:27

---

## കൂട്ടുകാരുടെ രചനകൾ




സുനിൽ, മാങ്ങാനം

## ബുദ്ധിമാൻ



# ചേപ്പാട് സെന്റ് ജോർജ്ജ് പള്ളിയിൽ കബറടങ്ങിയിരി
# തിരുമേനിയുടെ (1825-1855) 150-ാമത് ഓർമ്മപ്പെ



## ചേപ്പാട് പള്ളി

**ഫാ. കെ. എം. വർഗീസ്, കളീക്കൽ (വികാരി)**

ഓർത്തഡോക്സ് വിശ്വാസ സംരക്ഷകനായ ഫിലിപ്പോസ് മാർ ദീവന്നാസ്യോസിന്റെ (IV) ഭൗതികാവിശിഷ്ടങ്ങൾ അന്ത്യവിശ്രമം കൊള്ളുന്ന ചേപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി പൗരാണികത്വം കൊണ്ടും, ആത്മീയ പ്രബുദ്ധത കൊണ്ടും മലങ്കര സഭയിൽ സമുന്നതമായ സ്ഥാനം അലങ്കരിക്കുന്നു.

### സ്ഥാപനകാലം

ഉദയമ്പേരൂർ സുന്നഹദോസിന്റെ കാലത്ത് ക്രിസ്തീയ സംസ്ക്കാരത്തിന്റെ പ്രശസ്ത സങ്കേതമായിരുന്നു. റോമൻ കത്തോലിക്കാ ചരിത്രകാരനായ ഫാദർ ബർണ്ണാദ് "മാർത്തോമ്മാ ക്രിസ്ത്യാനികൾ" എന്ന ഗ്രന്ഥത്തിൽ (രണ്ടാം പുസ്തകം 50-ാം പുറം) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. "സുന്നഹദോസ് അവസാനിച്ച ഉടനെ മെനെസിസ് മെത്രാപ്പോലീത്താ പള്ളികൾക്ക് ആത്മപാലകൻമാരെ (വികാരിമാരെ) നിശ്ചയിക്കുകയും അവർക്ക് അധികാരപത്രം കൊടുക്കുകയും ചെയ്തു അനന്തരം പള്ളി സന്ദർശനത്തിനായി പുറപ്പെട്ടു. അതു ചില പ്രത്യേക കാര്യോദ്ദേശങ്ങൾ നിമിത്തമായിരുന്നു. സുറിയാനി ഗ്രന്ഥങ്ങളെ നിശ്ശേഷം നശിപ്പിച്ചു കളയണമെന്നുള്ളതായിരുന്നു അവയിൽ പ്രഥമവും പ്രധാനവുമായിരുന്നത്. അദ്ദേഹം പലയിടങ്ങളിൽ ഗ്രന്ഥ ദഹനം നടത്തിയിട്ടുണ്ട്. എന്നാൽ അങ്കമാലി, ചെങ്ങന്നൂർ, കുഴിയൻ കുളങ്കര എന്ന സ്ഥലങ്ങളിൽ വെച്ചാണ് അത്യധികമായ ഗ്രന്ഥനാശം വരുത്തികൂട്ടിയത്." കുഴിയൻ കുളങ്ങര ഇപ്പോൾ ചേപ്പാട് എന്ന് അറിയപ്പെടുന്നു എന്ന് ആ ഗ്രന്ഥത്തിൽ 6-ാം വശത്ത് പ്രസ്താവിച്ചിട്ടുള്ളത്. ഹൗ എന്ന ചരിത്രകാരനും ഈ ഗ്രന്ഥ ദഹനത്തെക്കുറിച്ച് എഴുതിയിട്ടുണ്ട്. "ഈ പള്ളിയിൽ മെനെസിസ് വളരെ ഗ്രന്ഥങ്ങൾ കാണുകയും അതെല്ലാം തീയിട്ട് ചുട്ടുകളയുകയും ചെയ്തു" എന്നാണ് ഹൗ രേഖപ്പെടുത്തിയിരിക്കുന്നത്. 16-ാം നൂറ്റാണ്ടിൽ ഇത്ര സംപുഷ്ടമായിരുന്ന ചേപ്പാട്ടു പള്ളി അതിന് വളരെക്കാലം മുമ്പ് സ്ഥാപിതമായിരിക്കണമല്ലോ ഹരിപ്പാട്ട് സ്ഥിതി ചെയ്തിരുന്ന കാർത്തികപ്പള്ളി താലൂക്കിലെ ഏക ക്രൈസ്തവ ദേവാലയം പൊളിച്ച് പകുതി വീതം കാർത്തികപ്പള്ളിയിലും ചേപ്പാട്ടും സ്ഥാപിച്ചു എന്നാണല്ലോ പാരമ്പര്യം, അതിന് ഉപോത്ബലകമായി ഹരിപ്പാട്ട് "പള്ളിപ്പറമ്പും" "പള്ളിത്തോടും" ഉണ്ട്. എന്നാൽ ഹരിപ്പാട്ടെ പള്ളി എന്ന് പൊളിച്ചു എന്നുള്ളതിന് തെളിവൊന്നുമില്ല. എന്നാൽ ചേപ്പാട്ടു പള്ളിയിലെ മദ്ബഹായിലെ ഭിത്തികളിൽ കാണുന്ന ചുവർ ചിത്രങ്ങൾ പള്ളിയുടെ പഴക്കത്തിലേക്ക് വിരൽ ചൂണ്ടുന്നുണ്ട്. ഈ ചിത്രങ്ങൾ ആർക്കിയോളജി ഡിപ്പാർട്ടുമെന്റിന്റെയും അമേരിക്കൻ ജ്യോഗ്രാഫിക്കൽ സൊസൈറ്റിയുടെയും ശ്രദ്ധയെ ആകർഷിച്ചിട്ടുള്ളതാണ്. ഇതിനെക്കുറിച്ച് തിരുക്കൊച്ചി ആർക്കിയോളജിക്കൽ ഡയറക്ടർ ശ്രീ. പി. അനുജൻ അച്ചൻ 1953 ആഗസ്റ്റ് 9-ലെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ഒരു ലേഖനം പ്രസിദ്ധം ചെയ്തിട്ടുണ്ട്. അതിൽ അങ്ങനെ പറയുന്നു. "1259-ൽ പണികഴിപ്പിച്ചതും, 40 വർഷങ്ങൾക്കു മുമ്പ് പൊളിച്ചു കളഞ്ഞിട്ടുള്ളതുമായ നിരണം പള്ളിയുടെ മദ്ബഹായിൽ ഉണ്ടായിരുന്ന ചുവർ ചിത്രങ്ങളും ഇപ്പോൾ ചേപ്പാടു പള്ളിയിൽ കാണുന്ന ചിത്രങ്ങളും ഒരേ സമ്പ്രദായത്തിലും രീതിയിലും ഉള്ളവയാണെന്ന് അന്വേഷണത്തിൽ അറിയുന്നു. 13-ാം നൂറ്റാണ്ടിൽ പണിയിച്ച നിരണം പള്ളിയോളം തന്നെ പഴക്കമുള്ളതാണ് ചേപ്പാട് സുറിയാനി പള്ളിയും എന്ന് ചുവർ ചിത്രങ്ങളുടെ ഐക്യരൂപത്തിൽ നിന്ന് അനുമാനിക്കാവുന്നതാണ്. വല്ലം, കാഞ്ഞൂർ, കൊരട്ടി എന്നീ പഴയ പള്ളികളിലെ ക്രൈസ്തവ ചിത്രങ്ങളിൽ ഒന്നും തന്നെ ചേപ്പാട്ടു പള്ളിയിലെ ചുവർ ചിത്രങ്ങളോളം പഴക്കമുള്ളതല്ലെന്ന് ചേർത്തുപറയാം." എന്നും ലേഖകൻ പ്രസ്താവിച്ചിട്ടുണ്ട്. ഈ നിഗമനം സ്വീകാര്യമാണെങ്കിൽ ചേപ്പാട്ടു പള്ളി പണിതിട്ട് എട്ടു നൂറ്റാണ്ടുകളായി. ചേപ്പാട് മാർ ദീവന്നാസ്യോസ് പണിയിച്ചതാണ് പള്ളിമേടയും പടിപ്പുരമാളികയും. പടിപ്പുരമാളികയുടെ സ്ഥാനത്താണ് ഇപ്പോൾ കുരിശിൻതൊട്ടി സ്ഥിതിചെയ്യുന്നത്.

ഇന്നത്തെ വീയപുരം, ഹരിപ്പാട്, പള്ളിപ്പാട്, കാരിച്ചാൽ, മുട്ടം, ഏവൂർ എന്നീ ഇടവകകൾ ചേപ്പാട്ടു നിന്ന് പിരിഞ്ഞുപോയിട്ടുള്ളതാണ്. 1867 (കൊല്ല വർഷം 1042)-ൽ പള്ളിപ്പാട്ടു പള്ളിയും

ശേഷം 22-ാം പേജിൽ

# ക്കുന്ന ചേപ്പാട് ഫീലിപ്പോസ് മാർ ദീവന്നാസിയോസ് IV
# രുന്നാൾ 2005 ഒക്ടോ. 1—12 വരെ നടത്തപ്പെടുന്നു

പള്ളിപ്പാട്ടു ആഞ്ഞിലിമൂട്ടിൽ കുടുംബാംഗമായ ഫിലിപ്പോസ് ദീവന്നാസിയോസിന്റെ ജനനം 1781 നോടടുത്തായിട്ടാണ് പറയുന്നത്. കോട്ടയം വൈദിക സെമിനാരിയിലെ ഒരു മൽപനായി 1825 വരെ സേവനമനുഷ്ഠിച്ചു. പുന്നത്ര ദിവന്നാസിയോസിന്റെ അകാലമരണത്തെ തുടർന്നു പിൻഗാമിയായിട്ട് ഇദ്ദേഹത്തെ ഒരു കുറിയിട്ടെടുപ്പിലൂടെ 1825-ൽ തെരഞ്ഞെടുത്തു. ആഗസ്റ്റ് മാസം 29-ാം തീയതി ഞായറാഴ്ച കോട്ടയം ചെറിയ പള്ളിയിൽ വച്ചു തോഴിയൂർ സഭയുടെ കിടങ്ങൻ



## തിരുമേനിയുടെ ജീവചരിത്രം

മാർ പീലക്സീനോസിനാൽ ദിവന്നാസിയോസ് എന്ന നാമത്തിൽ ഇദ്ദേഹം മെത്രാനായി അഭിഷിക്തനായി. ഫീലക്സീനോസിന്റെ സഹായിയായി 1829 വരെ സേവനം ചെയ്തു.

· പീലക്സിനോസിന്റെ മരണം 1829-ൽ സംഭവിച്ചു. മാർച്ച് മാസത്തിൽ മലങ്കര മെത്രാപ്പോലീത്തയായി ദിവന്നാസിയോസിനു വിളംബരം ലഭിച്ചു. ഫീലക്സിനോസിനു ഒരു പിൻഗാമിയേയും ദിവന്നാസിയോസ് വാഴിച്ചുകൊടുത്തു. പുതിയ നിയമത്തിന്റെ മലയാള പരിഭാഷ പ്രസിദ്ധീകരിച്ചത് ഈ സമയത്തായിരുന്നു. ദീവന്നാസിയോസ് ഈ സംരംഭത്തിൽ ഉത്സാഹത്തോടെ സഹകരിച്ചതായി സാക്ഷ്യമുണ്ട്.

സെമിനാരിയിലും സഭയിലും 1816 മുതൽ സേവനനിരതരായിരുന്ന സീനിയർ മിഷനറിമാർ അനാരോഗ്യ കാരണങ്ങളാലും 1826-ൽ വന്ന അത്താനാസിയോസിന്റെ നടപടികളാൽ അനുഭവപ്പെട്ട ദോഷങ്ങളാലും അവധിയിൽ പ്രവേശിച്ചു. പകരം പുതിയ മിഷനറിമാർ വന്നു ചേർന്നു.

1830-നും 1836-നു മിടയിൽ മിഷനറിമാരും ദിവന്നാസിയോസും തമ്മിൽ തെറ്റുന്നതിനുവേണ്ടതെല്ലാം നടന്നു. മിഷനറിമാരുടെ കുതന്ത്രങ്ങളും എതിരാളികളുടെ ഏഷണികളും ഒക്കെ സംഘർഷം വർദ്ധിപ്പിച്ചു പരിഹരിക്കുവാൻ നിവൃത്തിയില്ലാത്ത ഘട്ടത്തിലെത്തിച്ചു. ഇങ്ങനെയിരിക്കെയാണ് ആംഗ്ലിക്കൻ സഭയുടെ കൽക്കട്ടാ ബിഷപ്പ് ദാനിയേൽ വിൽസൺ 1835-ൽ വരുന്നതും ആറു നിർദ്ദേശങ്ങൾ പരിഹാരാർത്ഥം സമർപ്പിക്കുന്നതും 1836-ൽ മാവേലിക്കരയിൽ ദിവന്നാസിയോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസ് വിൽസന്റെ നിർദ്ദേശങ്ങളെ അപ്പാടെ നിരാകരിച്ച് മിഷനറി മാരുമായുള്ള സഹകരണം അവസാനിപ്പിച്ചതായി പ്രഖ്യാപിച്ചു.

ദീവന്നാസിയോസ് അവസാനകാലം സ്വദേശമായ ചേപ്പാട്ടുപള്ളിയിൽ കഴിച്ചുകൂട്ടുകയും 1855 കന്നിമാസം 26-ന് കാലം ചെയ്കയും ചെയ്തു.

ചേപ്പാട്ട് ദിവന്നാസിയോസിനെയും അദ്ദേഹത്തിന്റെ പ്രവർത്തന ശൈലികളേയും, അദ്ദേഹം ഭരിച്ചിരുന്ന കാലഘട്ടത്തിലെ സുപ്രധാന സംഭവവികാസങ്ങളേയും സംബന്ധിച്ചു വിവിധ നിലകളിലുള്ള വിലയിരുത്തലുകൾ ഇതിനകം നടത്തിയിട്ടുണ്ട്. മലങ്കരസഭയുടെ സത്യവിശ്വാസത്തെ പ്രൊട്ടസ്റ്റന്റുകാരുടെ കടന്നാക്രമണത്തിൽ നിന്നും സംരക്ഷിച്ചു. നവീകരണ നേതാക്കളായിരുന്ന പാലക്കുന്നത്തു ഏബ്രഹാം മല്പാൻ, മാത്യൂസ് അത്താനാസിയോസ് എന്നിവരുടെ നവീകരണ ആശയങ്ങളിൽ നിന്നും മലങ്കരസഭക്ക് വിമോചനം നൽകി അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കര സഭമേൽ വേണമെന്നാഗ്രഹിച്ചിരുന്ന അധികാരമോഹത്തെ നിയന്ത്രി



*തിരുമേനിയുടെ കബർ മുറി*

ക്കുകയും മലങ്കരസഭയുടെ പാരമ്പര്യ സ്വാതന്ത്ര്യത്തെ സംരക്ഷിക്കുകയും ചെയ്തു. സ്ഥാനമാനങ്ങൾ പോലും സഭയുടെ വിശ്വാസത്തെ പ്രതി ഉപേക്ഷിച്ചു. എന്നീ നിലകളിൽ അദ്ദേഹത്തിന്റെ ശ്രേഷ്ഠതയെ വിലയിരുത്തുന്നുണ്ട്.

ചേപ്പാട്ട് തിരുമേനിയുടെ 150-ാമത് ജൂബിലി ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് മേടയുടെ പുനരുത്ഥാരണം വി. മദ്ബഹായുടെ നവീകരണം, കുരിശുംതൊട്ടിയുടെ നവീകരണം, കബർ മുറിയുടെ പുനരുത്ഥാരണം, മറ്റ് ജീവകാരുണ്യ പ്രവർത്തനങ്ങൾ എന്നിവ നടന്നുവരുന്നു.



*20-ാം പേജിൽ നിന്നു തുടർച്ച....*

1870 (1045)ൽ കാരിച്ചാൽ പള്ളിയും സ്ഥാപിച്ച് ആ സ്ഥലത്തുകാർ ചേപ്പാട്ടുനിന്ന് പിരിഞ്ഞുപോയി. മുട്ടം പള്ളി 1959 ലും ഏവൂർ പള്ളി 1966 ലും ആണ് സ്ഥാപിച്ചത്.

1918-ൽ ഇടവക ചേപ്പാട് മാർ ദീവന്നാസ്യോസിന്റെ സ്മരണയ്ക്കായി P.M.D.U.P. School ആരംഭിച്ചു. 2003-ൽ തിരുമേനിയുടെ നാമത്തിൽ M.D.M. English Medium Public School ആരംഭിച്ചു.

1953-ൽ ഈ പള്ളി പുതുക്കി പണിതു. ഇതോടൊപ്പം പള്ളിയുടെ മുൻവശത്ത് കുരിശിൻ തൊട്ടിയും വി. മദ്ബഹായുടെ തെക്കുശത്ത് കബർ മുറിയും പണിതു. 1956 ഒക്ടോ. 31-ാം തീയതി തിരുമേനിയുടെ ചരമ ശതാബ്ദി (ജൂബിലി) എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസി ഉദ്ഘാടനം ചെയ്തു. ചക്രവർത്തിയുടെ സന്ദർശന വേളയിൽ എത്യോപ്യൻ കുരിശും വെള്ളി ധൂപക്കുറ്റിയും അംഹാറിക്ക് ഭാഷയിലുള്ള സ്വർണ്ണ ബയിന്റോടുകൂടിയ വി. വേദപുസ്തകവും എത്യോപ്യൻ പരവതാനിയും പള്ളിക്ക് സമ്മാനിച്ചു. 1980-ൽ ചേപ്പാട്ട തിരുമേനിയുടെ 125-ാമത് ചരമ വാർഷിക ജൂബിലി ആഘോഷിക്കുകയും കബർ മുറി പുതുക്കി പണിയുകയും ചെയ്തു. ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി സാധുജനസഹായ നിധി എന്ന പേരിൽ ഒരു പ്രസ്ഥാനം 1969 ആരംഭിച്ചു. ഇത് 1986-ൽ ചേപ്പാട് മാർ ദീവന്നാസ്യോസ് സൊസൈറ്റി എന്ന പേരിൽ രജിസ്റ്റർ ചെയ്ത് പ്രവർത്തിച്ചു വരുന്നു. ചേപ്പാട് തിരുമേനിയുടെ ഫൗണ്ടേഷൻ വകയായി ഒരു വൃദ്ധമന്ദിരം മാവേലിക്കര ഭദ്രാസനത്തിലെ പശ്ചിമ മേഖലയിലെ പള്ളികളുടെ ചുമതലയിൽ ചേപ്പാട്ട് നടത്തപ്പെടുന്നു.



## പ്രോഗ്രാം

### 01-10-2005 ശനി

9.00 a.m. : ദീപശിഖാ പ്രയാണം

### 02-10-2005 ഞായർ

രാവിലെ : **വി. കുർബാന** :പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ. പുതുക്കിപ്പണിത കബർ മുറിയുടെ കൂദാശ; പെരുന്നാൾ കൊടിയേറ്റ്; പുതുക്കിപണിത പള്ളിമേടയുടെ കൂദാശ; 2 മണിക്ക് : കൊടിമര ഘോഷയാത്ര.

03-10-2005 തിങ്കൾ, ചൊവ്വ, ബുധൻ, വ്യാഴം ദിവസങ്ങളിൽ രാവിലെ വി. കുർബ്ബാനയും, വൈകിട്ട് **സെ. ബേസിൽ ഗോസ്പൽ ടീമിന്റെ** നേതൃത്വത്തിൽ ഗാനശുശ്രൂഷയും സുവിശേഷ പ്രസംഗവും.

### 07-10-2005 വെള്ളി

മാവേലിക്കര ഭദ്രാസന മർത്തമറിയം സമാജം ഏകദിന ക്യാമ്പ്

### 08-10-2005 ശനി

രാവിലെ : വി. കുർബാന

ഉച്ചയ്ക്ക് : തിരുമേനിയുടെ ഛായചിത്ര ഘോഷയാത്ര

### 09-10-2005 ഞായർ

രാവിലെ : **വി. കുർബാന:** അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ്

**3 മണിക്ക് ജൂബിലി സമാപന സമ്മേളനം**

| | | |
|---|---|---|
| അദ്ധ്യക്ഷൻ | : | **പ. കാതോലിക്കാ ബാവാ തിരുമേനി** |
| ജൂബിലി ഉദ്ഘാടനം | : | **ബഹു. കേന്ദ്രമന്ത്രി പി. എം. സെയ്ദ്** |
| മുഖ്യ പ്രഭാഷണം | : | **ഡോ. പി. സി. അലക്സാണ്ടർ എം. പി.** |

### 10-10-2005 തിങ്കൾ

രാവിലെ : വി. കുർബാന

### 11-10-2005 ചൊവ്വ

രാവിലെ : വി. കുർബാന, ഭദ്രാസന സണ്ടേസ്ക്കൂൾ അദ്ധ്യാപക സമ്മേളനം

### 12-10-2005 ബുധൻ

രാവിലെ : **വി. അഞ്ചിന്മേൽ കുർബ്ബാന**

ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി മുഖ്യകാർമ്മികത്വം, അഭി. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, സഖറിയാസ് മാർ തെയോഫിലോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഔഗേൻ മാർ ദീവന്നാസ്യോസ്, പൗലോസ് മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ സഹ കാർമികത്വത്തിലും നടത്തുന്നതാണ്. തുടർന്ന് വാഴ്‌വ്, സമൂഹ സദ്യ.

വൈകിട്ട് : റാസാ, ആശീർവാദം, നേർച്ചവിളമ്പ്, കൊടിയിറക്ക്

# സൺഡേസ്ക്കൂൾ വാർത്തകൾ

**ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ**

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്ക്കൂൾ അസോസിയേഷൻ വാർഷിക പൊതുയോഗം ആഗസ്റ്റു മാസം 13-ാം തീയതി ശനിയാഴ്ച ദേവലോകം കാതോലിക്കേറ്റ് ആഡിറ്റോറിയത്തിൽ പ്രസിഡന്റ് അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടി. പ. കാതോലിക്കാ ബാവാ തിരുമേനി യോഗം ഉദ്ഘാടനം ചെയ്തു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി അനുഗ്രഹ പ്രഭാഷണം നടത്തി. സൺഡേസ്ക്കൂൾ പ്രതിഭ ചെറിയാൻ റോയി (പിറവം) പ്രസംഗിച്ചു. സൺഡേസ്ക്കൂൾ വിദ്യാർത്ഥികൾക്ക് അസോസിയേഷൻ നിശ്ചയിച്ചിട്ടുള്ള അവാർഡുകൾ, റാങ്ക് ജേതാക്കൾക്കുള്ള സമ്മാനങ്ങൾ, ഒ. വി. ബി.എസ്. സമ്മാനങ്ങൾ, സൺഡേസ്ക്കൂൾ ഭദ്രാസനങ്ങൾക്കുള്ള ഷീൽഡുകൾ യോഗത്തിൽ വിതരണം ചെയ്തു. മത്സരങ്ങളിൽ ഏറ്റവും കൂടുതൽ പോയിന്റു നേടിയ കോട്ടയം ഭദ്രാസനം പുന്നത്ര മാർ ദീവന്നാസിയോസ് എവർ റോളിംഗ് ട്രോഫിക്ക് അർഹത നേടി. പി.എം.ജി. ധ്യാന പഠന കേന്ദ്രത്തിനുവേണ്ടി നടത്തിയ കാർഡ് പിരിവിൽ ഏറ്റവും കൂടുതൽ തുക സംഭരിച്ച നിരണം ഭദ്രാസനത്തിനും ഏറ്റവും കൂടുതൽ കാർഡ് പിരിച്ച റോജി സാമുവേൽ ജോയി (തിരുമൂലപുരം മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് സൺഡേസ്ക്കൂൾ) ക്കും പ്രത്യേക സമ്മാനങ്ങൾ നൽകി. ഈ വർഷത്തെ എസ്.എസ്. എൽ.സി. അവാർഡ് കുന്നംകുളം ഭദ്രാസനത്തിൽ നിവിൽ റ്റി. റെജിക്ക് ലഭിച്ചു.

ഔട്ട്സൈഡ് കേരള റീജിയൻ (O.K.R.) പ്രവർത്തനങ്ങളെ ഉൾപ്പെടുത്തി അസോസിയേഷന് ഭരണഘടന ഭേദഗതി ചെയ്തു പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അംഗീകാരത്തോടെ ഇത് നടപ്പിൽ വരുത്തുന്നതാണ്. അദ്ധ്യാപക പ്രതിനിധികൾക്കുള്ള ചുമതലകൾ സംബന്ധിച്ച ഒരു വിശദീകരണവും ഈ ഭേദഗതിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

2004-2005-ലെ വാർഷിക റിപ്പോർട്ടും വരവു ചെലവ് കണക്കും 2005-2006-ലെ ബഡ്ജറ്റും യോഗം അംഗീകരിച്ചു. വാകത്താനം ഞാലിയാകുഴി ബസേലിയോസ് ദയറായോട് ചേർന്ന് പണിപൂർത്തിയാകുന്ന പരുമല മാർ ഗ്രിഗോറിയോസ് ധ്യാനപഠന കേന്ദ്രത്തിന്റെ കൂദാശയും ഉദ്ഘാടനവും 2005 സെപ്റ്റംബർ 16-ാം തീയതി വെള്ളിയാഴ്ച നടത്തുന്നതിന് യോഗം അനുമതി നൽകി. ഇതോടൊപ്പം സൺഡേസ്ക്കൂൾ വിദ്യാർത്ഥികളുടെ ഒരു സംഗമവും കൂദാശയും അതേത്തുടർന്ന് പൊതുസമ്മേളനവും നടത്തുന്നതായിരിക്കും. പ. കാതോലിക്കാ ബാവാ തിരുമേനി, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി, സഭയിലെ മറ്റ് അഭിവന്ദ്യ തിരുമേനിമാരും ഇക്കാര്യങ്ങൾക്ക് നേതൃത്വം നൽകും.

### സഹപാഠ്യമത്സരങ്ങൾ

സഹപാഠ്യമത്സരങ്ങൾ സ്ക്കൂൾ തലത്തിൽ ഇതിനോടകം നടന്നു കാണുമല്ലോ. ഡിസ്ട്രിക്ട് തലത്തിൽ സെപ്റ്റംബർ 21-ാം തീയതി ബുധനാഴ്ചയും ഭദ്രാസന തലത്തിൽ ഒക്ടോബർ 8-ാം തീയതി ശനിയാഴ്ചയും സോണൽ തലത്തിൽ നവംബർ 12-ാം തീയതി ശനിയാഴ്ചയും നടത്തുന്നതിന് ക്രമീകരിച്ച് അറിയിച്ചിട്ടുണ്ട്. മത്സരങ്ങൾ - പരീക്ഷകൾ സംബന്ധിച്ച് ഡയറക്ടർ ജനറൽ അറിയിച്ചിട്ടുള്ള വിജ്ഞാപനത്തിലെ നിർദ്ദേശങ്ങൾ അതേപടി പാലിക്കുന്നതിന് പ്രവർത്തകർ പ്രത്യേകം ശ്രദ്ധിക്കണമെന്നും ഓർമ്മിപ്പിക്കുന്നു. ❖

# ബൈബിൾ പദപ്രശ്നം 31

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | 2 | | 3 | | 4 | | 5 | | 6 |
| | | 7 | | | | 8 | 9 | | |
| | | 10 | | 11 | 12 | | | 13 | |
| 14 | 15 | | 16 | | 17 | | | | 18 |
| | | | 19 | | | | 20 | | |
| 21 | | | 22 | | | | 23 | | |
| | 24 | | | | | 25 | | 26 | 27 |
| 28 | 29 | 30 | | 31 | | | | | |
| | | | 32 | | 33 | 34 | 35 | | |
| | 36 | | | | | 37 | | | |

### വലത്തോട്ട്

1. ഉടമ്പടിയുടെ കൽകൂമ്പാരം (7)
5. 'കുരുടൻ' എന്ന് അർത്ഥം (3)
7. കഫർന്നഹൂമിനെ ശപിക്കവേ കർത്താവ് ന്യായീകരിക്കുന്ന നഗരങ്ങളിലൊന്ന് (3)
9. നഥനയേൽ ചുവട്ടിലിരുന്ന വൃക്ഷം (2)
12. പന്ത്രണ്ട് 'പ്രഭു'ക്കളുടെ ജനകൻ (5)
14. യെരീഹോ പണിതപ്പോൾ ഹീയേലിനു നഷ്ടപ്പെട്ട ഇളയ മകൻ (3)
16. അബ്രഹാമിന്റെ ജന്മദേശം (2)
21. ഭൂമിയിലെ ആദ്യ വീരൻ (3)
22. നെഹമ്യാവിന്റെ സഹോദരൻ (3)
23. എലീശയുടെ പിതാവ് (3)
24. തിഹിക്കോസിന്റെയൊപ്പം പൗലോസ് കൊലോസ്യയിലേക്കയച്ച ആൾ (5)
25. ഗല്ലിയോൻ അധിപതിയായിരുന്ന ദേശം (3)
28. തദ്ദായിയുടെ മറ്റൊരു പേര് (2)
32. "അവൾ എന്നിലും നീതിയുള്ളവൾ" പറഞ്ഞതാര്? (3)
35. നെബോ പർവതത്തിൽ മോശ നിന്ന കൊടുമുടി (3)
36. ലാബാന്റെ ദേശം, പദ്ദൻ-അരാമിലെ സ്ഥലം (3)
37. ബേൽത്ത് ശസറിന്റെ മറ്റൊരു പേര് (4)

### താഴോട്ട്

1. ന്യായാധിപൻ അബീമേലെകിന്റെ അമ്മ (5)
2. കാനാവ് ഉൾപ്പെട്ട പ്രവിശ്യ (3)
3. ദാവീദിന്റെ പുരോഹിതൻ; അഹീതൂബിന്റെ മകൻ (3)
4. രൂബേൻ വയലിൽ നിന്നു കൊണ്ടു വന്ന പഴം (3)
6. യിസ്രായേലിനു ന്യായാധിപൻ; ഈ പേരിൽ പിന്നീടും പ്രവാചകൻ (3)
8. ദാര്യാവേശിന്റെ കാലത്ത് യെറുശലേം ദേവാലയത്തിന് അടിസ്ഥാനമിട്ടവൻ (5)
9. ദാവീദിന്റെ പടയാളികളിലെ മുപ്പതു പേർക്കു തലവൻ (4)
10. ബാബേലിലെ ശക്തനായ ചക്രവർത്തി (7)
11. 'യോഹന്നാന്റെ മകൻ' എന്ന് അർത്ഥം (4)
13. സെരുബ്ബാബേലിന്റെ ഒപ്പം ദേവാലയം പണി തുടങ്ങിയവൻ (3)
16. അഹസ്യാവിനെ യേഹൂ കൊന്ന സ്ഥലത്തിനടുത്ത ഒരു കയറ്റം (2)
17. നീചൻ; ഫീനെഹാസിന്റെ ജ്യേഷ്ഠൻ (3)
18. 'ശപിക്കപ്പെട്ടവന്റെ' അനുജൻ (3)
19. കുഷ്ഠരോഗം പിടിച്ചുവാങ്ങിയവൻ (3)
20. 'ദൈവം തന്ന കൂലി' എന്നു പറഞ്ഞ് മകന് ഇട്ട പേര് (4)
21. ആദ്യം കൈവയ്പു ലഭിച്ച ഏഴു പേരിലെ അന്ത്യോക്ക്യക്കാരൻ (5)
26. കുറെയേറെ ശാസ്ത്രജ്ഞന്മാർ പാർത്തിരുന്നതായി പഴയ നിയമത്തിലുള്ള സ്ഥലം (3)
29. ദാനിന്റെ അമ്മ (3)
31. ഭാര്യ വിട്ടുപോയപ്പോൾ മീഖളിന്റെ രണ്ടാം ഭർത്താവ് കരഞ്ഞുകൊണ്ട് പിന്നാലെ വന്ന സ്ഥലം (3)
33. ബിൽഹായുടെ ആദ്യമകൻ (2)
34. ഒറ്റിയവൻ; സ്വയം ഒടുക്കിയവൻ (2)

## പദപ്രശ്നം – 29 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. ഏലിയാമ്മ സഖറിയ, കൊൽക്കത്ത
2. ലീലാമ്മ ജോർജ്ജ്, ജലഹള്ളി, ബാംഗ്ലൂർ
3. സൂസമ്മ പി. എ., കരീപ്ര, കൊല്ലം

4. ഏലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 5. ഏലിയാമ്മ പൗലോസ് വയനാട്; 6. ഏലിയാമ്മ ജോർജ്ജ്, കുറിച്ചി, കോട്ടയം; 7. ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8. ഏലിയാമ്മ ഗീവർ, കുന്നംകുളം; 9. ഏലമ്മ എബ്രഹാം,കളമശേരി; 10. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 11. ആലീസ് വർഗീസ്, ചമ്പക്കര; 12. ഉണ്ണി വർഗീസ്, തിരുവല്ല; 13. എ. കെ. വർഗീസ്, അറുനൂറ്റിമംഗലം; 14. കെ. ജെ. വർഗീസ്, ഇടപ്പാവൂർ; 15. ലൈല പോൾ കവടിയാർ തിരു; 16. ചിന്നമ്മ ജോൺ, ഉള്ളൂർ, തിരു.; 17. റൂൺ മറിയം മത്തായി, മണ്ണുത്തി കോളെജ്, തൃശൂർ; 18. അന്നമ്മ മത്തായി ആലുവ; 19. റേച്ചൽ മത്തായിക്കുട്ടി, പുതുശേരി; 20. റേച്ചൽ അലക്സാണ്ടർ, പൂനെ; 21. റാഹേലമ്മ, തോമസ്, കടമ്പനാട്; 22. അന്നമ്മ തോമസ്, കടമ്പനാട്; 23. അന്നമ്മ ജോസഫ്, വാഴൂർ; 24. എലിസബത്ത് ചെറിയാൻ, നിരണം; 25. എലിസബത്ത് തമ്പി, കൊച്ചി; 26. സാറാമ്മ തമ്പി, കോയമ്പത്തൂർ; 27. ലാലാമ്മ മാമ്മൻ, കോട്ടയം; 28. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 29. റീഷ സാറ കുര്യാക്കോസ്, ന്യൂഡെൽഹി; 30. എം. എം. മത്തായി, കുന്നുംകൈ, കാസർകോട്; 31. മേരിക്കുട്ടി കുര്യാക്കോസ്, മുംബെയ്; 32. ബീന തോമസ്, പുതുപ്പള്ളി; 33. കെ. ജോർജ് അതിരുങ്കൽ; 34. ലീല മാത്യു, ഹൈദരാബാദ്; 35. ലിനി ദാനിയേൽ, ചെന്നൈ; 36. സുജ മോൻസി, ബാംഗ്ലൂർ; 37. ഓമന ചാക്കോ, നിരണം; 38. ഡെയ്സി മാത്യു, നിരണം; 39. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 40. രഞ്ജിനി റജി കളമസേരി; 41. മറിയാമ്മ മാത്യു, കളമശേരി; 42. മറിയാമ്മ ഇടിക്കുള, കൈപ്പട്ടൂർ; 43. തങ്കമ്മ എബ്രഹാം കോടുകുളഞ്ഞി; 44. ജോമി ജോർജി, കുന്നംകുളം 45. സൂസമ്മ രാജൻ, കൊൽക്കത്ത; 46. ടി. സി. മാത്തപ്പൻ, കുന്നംകുളം; 47. റോസമ്മ ജോർജ്ജ്, കുന്നംകുളം 48. കുമാരി കെ. ചാക്കോ, ന്യൂഡെൽഹി; 49. കെ. കെ, എബ്രഹാം, പനയമ്പാല, കോട്ടയം; 50. ബിനി ബോബൻ, കുന്നംകുളം; 51. മറിയാമ്മ ജോൺ, പാമ്പാടി; 52. സുനിത കള്ളിക്കാട്, പാലക്കാട്; 53. ഓമന രാജൻ, ഹൈദരാബാദ്; 54. ഷൈനി തോമസ്, ഇൻഡോർ; 55. ഷിജി കെ. ജോർജ്ജ്, കുരുപ്പള്ളി, കൊല്ലം; 56. വിനീത സിജോ എറണാകുളം; 57. ഡെന്നി സി. അലക്സ്, വാഴൂർ.

(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ:- മോളി മാത്യു, നാരങ്ങാനം, ഏലിയാമ്മ തോമസ്, നിരണം; വി. എ. തോമസ്, കറ്റാനം)

(മുൻലക്കം ശരിയുത്തരം വൈകി ലഭിച്ചവർ:- ഏലിയാമ്മ ജോർജ്ജ് മിരാറോഡ് മുംബയ്; നിമ ബൈജു മലച്ചി ചുങ്കത്തറ; വൽസമ്മ ഫിലിപ്പ് ഭോപാൽ; ബിജി കെ. സഞ്ജയ് റൂർക്കല; റജി സാമുവൽ പള്ളിക്കുത്ത് നിലമ്പൂർ; മോളി മാത്യൂസ്, ജോധ്പൂർ, മറിയാമ്മ ജോൺ, കോട്ടയം; തങ്കമ്മ എബ്രഹാം, ചെങ്ങന്നൂർ)

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**

(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**ജോഷി ബി. ജോൺ മണപ്പള്ളി**
**S.R.P. മാർക്കറ്റ് പി.ഒ.**
**കൊല്ലം ജില്ല–690539**

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-10-2005

## പദപ്രശ്നം – 29, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ശെ | യാ | ർ | 2 യാ | 3 ശൂ | ബ് | 4 എ | 5 ഫേ | ബോ | സ് |
| 6 ഉ | ഷ | ഖ | ബീ | നേ | 7 അ | ണാ | ലി | 8 ഖോ | 9 നാ |
| വൂ | 10 രെ | ബോ | ൻ | കാ | 11 ഏ | 12 ശെ | ക് | ശീ | ഥാ |
| ൻ | യൂ | 13 താ | ഉ | 14 ര | ബ്ബ | യെ | സ് | യാ | ൻ |
| ദെ | 15 ഉ | ഹ | ന്ന | ത്തി | ന്റെ | 16 രാ | ജാ | വ് | 17 തെ |
| സ് | 18 ഓ | ദേ | ദ് | 19 ദ | ന | 20 ഹാ | മാ | ൻ | കോ |
| 21 തൂ | ബ | ൽ | 22 ക | യീ | ൻ | ബ് | 23 യ | ഹോ | വ |
| 24 നി | ദ്ധാ | 25 ഇ | ബ് | സാ | ൻ | 26 ഹൂ | രാം | അ | 27 ബി |
| ബ്രോ | വ് | ദോ | സേ | 28 ശെ | യ | ൽ | തീ | യേ | ൽ |
| ക് | 29 ഫ | വീ | ൽ | മെ | രോ | ദാ | ക് | 30 റൂ | ഹാ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

# ഞായർദിന ചിന്തകൾ

ഫാ. ഡോ. മാത്യു ബേബി

സെപ്റ്റം. 18

**സ്ലീബാ പെരുന്നാളിന് ശേഷം ഒന്നാം ഞായർ**

**മർക്കോ. 13:30-37**

### ജീവനുള്ളതും ജീവിപ്പിക്കുന്നതുമായ സ്ലീബാ

ആരാധനാ വർഷത്തിന്റെ സമാപന കാലഘട്ടമാണ് സ്ലീബാ പെരുന്നാളിന് ശേഷമുള്ള ആഴ്ചകൾ. ഈ സമയത്തെ വായനകളിലൂടെ "യുഗാന്ത്യത്തെ"പ്പറ്റിയുള്ള വിവിധ ആശയങ്ങൾ അവതരിപ്പിച്ചിരിക്കുന്നു.

ക്രിസ്താബ്ദം 4-ാം നൂറ്റാണ്ട് മുതലാണ് സ്ലീബായെ സംബന്ധിച്ചു ആരാധനകളും പഠിപ്പിക്കലുകളും സജീവമായത്. എ.ഡി. 326-ൽ റോമൻ ചക്രവർത്തിയായ കുസ്തന്തീനോസിന്റെ മാതാവായ ഹേലേനി രാജ്ഞി യെരുശലേമിൽ കർത്താവിനെ ക്രൂശിച്ച ക്രൂശ് കണ്ടെത്തി അവിടെ (Martyrium) "മാർട്ടിറിയം", "അനസ്താസിഡ്" (Anastaisis) എന്ന പേരിൽ രണ്ട് ദേവാലയങ്ങൾ നിർമ്മിച്ചു. എ.ഡി. 335 സെപ്റ്റംബർ 14-ന് ഈ ദേവാലയങ്ങളുടെ സമർപ്പണ ശുശ്രൂഷ നടത്തി. അന്നു മുതൽ സെപ്റ്റംബർ 14-ാം തീയതി "സ്ലീബായുടെ മഹത്വീകരണ പെരുന്നാൾ" (The feast of the exaltation of the Holy Cross) എന്ന പേരിൽ വർഷം തോറും ആഘോഷിക്കുവാൻ ആരംഭിച്ചു.

ഈ പെരുന്നാളിലും അതിനോടനുബന്ധിച്ചു വരുന്ന ആഴ്ചകളിലുമായി സഭയുടെ യുഗാന്ത്യ ശാസ്ത്രം വിശകലനം ചെയ്യുന്നു. ഈ ആശയങ്ങളിൽ ഏതാനും ചിലത് നമുക്ക് പരിശോധിക്കാം.

ഒന്ന്, ഈ ലോകത്തിന് ഒരു അവസാനം ഉണ്ട്. അവിടെ രോഗം മരണം; ക്ഷാമം ഭൂകമ്പം മുതലായവ ഇതിന്റെ സൂചനകളാകാം. (മത്തായി 24:16-31; മർക്കോ. 13:16-27; ലൂക്കോ 21:20-28). ഈ ലോകം അത്യന്തികമല്ല. അഴിഞ്ഞു പോകുന്നതാണ്. അതുകൊണ്ട് നമ്മുടെ ആശ്രയം എന്തിലായിരിക്കണം? നമ്മുടെ നിക്ഷേപം എവിടെയായിരിക്കണം? "നിങ്ങളുടെ ഹൃദയം അതിഭക്ഷണത്താലും മദ്യപാനത്താലും ഉപജീവന ചിന്തകളാലും ഭാരപ്പെട്ട് ആ ദിവസം പെട്ടെന്ന് കണി പോലെ വരാതിരിപ്പാൻ സൂക്ഷിച്ചു കൊള്ളുവീൻ" (ലൂക്കോ. 21:34).

**രണ്ട് തരത്തിലുള്ള പുളിപ്പാണ് കാണുന്നത്. ഒന്ന് നിയമ നിബന്ധമായ ഒരു ജീവിതം. അതിന്റെ അനുഷ്ഠാനത്തിലുള്ള ഒരു അഹന്ത. രണ്ടാമത് വിട്ടുവീഴ്ചയിലൂടെയുള്ള ജീവിതം. നേട്ടം മാത്രം ലക്ഷ്യമാക്കിയുള്ള ആത്മീയത. ഈ രണ്ട് പുളിപ്പിനെയും (Beware) സൂക്ഷിച്ചു കൊള്ളണമെന്നാണ് കർത്താവ് ആഹ്വാനം ചെയ്യുന്നത്.**

രണ്ടാമത്, നശ്വരമായ ഈ ലോകത്തിന്റെ അന്ത്യം കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ ആരംഭമാണ്. കർത്താവിനെ അഭിമുഖീകരിക്കാൻ നാം ഒരുങ്ങിയിട്ടുണ്ടോ? ഹൃദയ രഹസ്യങ്ങളെ അറിയുന്ന "മനുഷ്യ പുത്രന്റെ മുമ്പാകെ" നില്പാൻ പ്രാപ്തരാകേണ്ടതിന് (ലൂക്കോ. 21:26) നമ്മേതന്നെ ഒരുക്കേണ്ടിയിരിക്കുന്നു.

മൂന്നാമത്, യുഗാന്ത്യം പോരാട്ടത്തിന്റെ ഒരു കാലഘട്ടമാണ്. ഇത് പ്രതികാരത്തിന്റെ കാലമാണ് (ലൂക്കോ. 21:22) ഇത് വിശ്വാസ ത്യാഗത്തിന്റെ കാലമാണ്, കർത്താവിന്റെ പേർ എടുത്ത് "ആൾ ദൈവങ്ങൾ" അവതരിക്കുന്ന കാലമാണ്. (മത്തായി 24:23-24). ഇവിടെ കർത്താവിന്റെ സാക്ഷികളാകാൻ നമുക്ക് സാധിക്കുമോ/

കുരിശ് ഒഴിവാക്കുന്നതിനുള്ള "വിദ്യ"കളാണ് പലരും പ്രയോഗിച്ചുകൊണ്ടിരിക്കുന്നത്. കർത്താവിനെപ്പോലെ കുരിശ് വഹിക്കുന്നതിന് നാം തയ്യാറാണോ? കുരിശ് വേദനയുടെയും നഷ്ടത്തിന്റെയും ചിഹ്നമല്ല മറിച്ച് വിജയത്തിന്റെയും ജീവന്റെയും കൊടിയാണ്.

അവസാനമായി ഈ സംഭവങ്ങൾ സൂക്ഷ്മമായി നിരീക്ഷിച്ച് ജാഗ്രതയുള്ളവനായി ബുദ്ധിയുള്ള തീരുമാനങ്ങൾ എടുക്കാൻ കഴിയണം. ആത്മീയ ജീവിതത്തിലെ "ഉണർവ്വ്" പ്രാർത്ഥനയുമായി ബന്ധപ്പെട്ടിരിക്കുന്നു. ദൈവത്തെ "ഉറക്കമില്ലാത്ത ഉണർവ്വുള്ളവൻ" എന്നാണല്ലോ വിളിക്കുന്നത്. ആ ദിവ്യ സ്വഭാവത്തിന് കൂട്ടാളികളാകാനാണ് നമ്മേയും വിളിച്ചിരിക്കുന്നത്. (മർക്കോ. 13:5;9;18;23;33;37)

ഇന്നത്തെ വായനാ ഭാഗത്ത് (മർക്കോ. 13:30-37) അത്തിയുടെ ഉപമ അവതരിപ്പിച്ചിരിക്കുന്നു. അത്തിയിലുണ്ടാകുന്ന മാറ്റങ്ങൾ ബുദ്ധിയായി മനുഷ്യൻ വിവേചിക്കുന്നു. അപ്രകാരം ലോകത്തിനുണ്ടാകുന്ന മാറ്റങ്ങൾ വിവേചിച്ച് ഉണർവ്വോടെ യജമാനനെ സ്വീകരിക്കാൻ തയ്യാറാകണം.

ശ്ലീഹാ വായനകളിൽ (1 കോരി 2: 10-16; അപ്പോ. 3:21-26) മേൽ പ്രസ്താവിച്ച ആശയങ്ങളോ ചേർന്നു വരുന്ന വിഷയങ്ങളോ അവതരിപ്പിച്ചിരിക്കുന്നു. കോരിന്ത്യർക്ക് എഴുതിയ ലേഖനത്തിൽ "മനുഷ്യനിലുള്ള ദൈവാത്മാവ് ആഴങ്ങളെ ആരായുന്നു" 1 കോരി 2:10 അതുകൊണ്ട് കർത്താവിന്റെ "മനസ്സ്" ഉള്ളവരായി രൂപാന്തരപ്പെടണം. അപ്പോസ്തോല പ്രവർത്തനങ്ങളിൽ, പഴയ നിയമത്തിൽ മോശയെ ഉയിർത്തിയതുപോലെ ദൈവം യേശുക്രിസ്തുവിനെ ഉയിർത്തി നിർത്തിയിരിക്കുന്നു. എന്ന് വിവരിക്കുന്നു. (അപ്പോ. 3:26) അവനോട് പൂർണ്ണമായി ചേരുവാനുള്ള തീരുമാനം നാം എടുക്കുമോ? അതിന് ആത്മാവിന്റെ പ്രമാണം നാം മുറുകെ പിടിക്കണം.

പഴയ നിയമ വായനകളിൽ (ഉല്പ. 42:1-28; സങ്കീ. 34; ഏശായ 1:10-20) "നീതിമാന്റെ അനർത്ഥങ്ങൾ അസംഖ്യമാണെങ്കിലും അവ എല്ലാറ്റിൽ നിന്നും യഹോവ അവനെ വിടുവിക്കും." സങ്കീ. 34:19 ധാന്യം വാങ്ങാൻ പോയ യാക്കോബിന്റെ മക്കൾ. മിസ്രയിമിൽ അഭിമുഖീകരിച്ച എല്ലാ അനർത്ഥങ്ങളിൽ നിന്നും യഹോവ അവരെ വിടുവിച്ചു.

ഏശായ പ്രവചനത്തിൽ നിങ്ങളുടെ പാപം കടും ചുവപ്പായിരുന്നാലും അത് ഹിമം പോലെ വെളുപ്പിക്കും എന്നുള്ള വാഗ്ദാനം ഉണ്ട്. അതിന് മനസ്സ് വച്ച് കേട്ട് അനുസരിക്കുവാൻ നാം തയ്യാറാണോ? ആരാധന നീതിപൂർവ്വമായിരിക്കണം അങ്ങനെയാകുമ്പോൾ ദേശത്തിലെ നന്മ അനുഭവിക്കുവാൻ നാം പ്രാപ്തനായിത്തീരും (ഏശായ 1:19).

സെപ്റ്റം. 25

## സ്ലീബാ പെരുന്നാളിന് ശേഷം രണ്ടാം ഞായർ

മത്തായി 16:5-12

### നേതാക്കന്മാരുടെ പുളിച്ച മാവ്

കർത്താവിന്റെ വരവ് ഏതു സമയത്തു നടക്കാവുന്നതുകൊണ്ട് ജാഗ്രതയോടെ ഇരിക്കണമെന്നുള്ള മുന്നറിയിപ്പ് കഴിഞ്ഞ ആഴ്ച നാം വായിച്ചു. ഇതിനനുബന്ധമായി "സൂക്ഷിച്ച് ഒഴിയേണ്ട" ചില അവസ്ഥകളെയും "നിലപാടുകളെയും" കുറിച്ചുള്ള സൂചനകൾ ഈ ആഴ്ചത്തെ വായനയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. പരീശന്മാരുടെയും സാദൂക്യരുടെയും "പുളിച്ച മാവിനെ" സൂക്ഷിച്ചു കൊള്ളുവാനുള്ള (Beware) ആഹ്വാനം ഉയർത്തുന്ന ചിന്തകൾ എന്തൊക്കെയാണ് എന്ന് പരിശോധിക്കണം.

പുളിച്ചമാവ് നന്മയുടെയും തിന്മയുടെയും പ്രതീകമായി വി. വേദപുസ്തകത്തിൽ ഉപയോഗിച്ചിട്ടുണ്ട്. സ്വർഗ്ഗരാജ്യം പുളിച്ച മാവിനോട് സദൃശ്യം (മത്തായി 13:33). എന്നാൽ മറ്റ് ചില സ്ഥലത്ത് തിന്മയുടെയും ദുഷ്ടതയുടെയും പര്യായമായി പുളിമാവിനെ ഉപയോഗിച്ചിട്ടുണ്ട്. "ആകയാൽ നാം പഴയ പുളിമാവു കൊണ്ടല്ല തിന്മയും ദുഷ്ടതയും ആയ പുളിമാവുകൊണ്ടല്ല സ്വച്ഛതയും സത്യവുമായ പുളിപ്പില്ലായ്മ കൊണ്ടു തന്നേ ഉത്സവം ആചരിക്കണം" (1 കോരി. 5:8)

പരീശന്മാരും സാദൂക്യരും സമൂഹത്തിലെ രണ്ട് പ്രത്യേക വിഭാഗത്തെ പ്രതിനിധാനം ചെയ്യുന്നു. ന്യായപ്രമാണത്തെ അക്ഷരം പ്രതി പാലിക്കുന്നതിന് നിർബ്ബന്ധം പുലർത്തിയിരുന്നു പരീശന്മാർ. ബാഹ്യമായ ആചാരാനുഷ്ഠാനങ്ങൾ "വള്ളിപുള്ളി" വ്യത്യാസം കൂടാതെ ഇവർ അനുഷ്ഠിച്ചിരുന്നു. ദൈവത്തിന് വേണ്ടി "വേർതിരിക്കപ്പെട്ടവർ" എന്ന് സ്വയം അഭിമാനിച്ചിരുന്നു. എന്നാൽ പ്രായോഗിക ജീവിതത്തിൽ "ദൈവത്തിൽ നിന്ന് വേർതിരിക്കപ്പെട്ടവരായി" ഇവർ അധഃപതിച്ചു.

ഭൗതികമായി വളരെ വളർച്ച നേടിയവരാണ് സാദൂക്യർ. സാമൂഹിക രാഷ്ട്രീയ മേഖലകളിൽ നിർണായക സ്വാധീനം പുലർത്തിയ സാദൂക്യർ മത കാര്യങ്ങളിൽ "അല്പ സ്വല്പം" വിട്ടു വീഴ്ചക്ക് തയ്യാറുള്ളവരായിരുന്നു. നിയമം അല്പം വളച്ച് ഒടിച്ചാലും നേട്ടം കൊയ്യുന്നതിന് ശ്രദ്ധാലുക്കളുമായിരുന്നു.

**രണ്ട് തരത്തിലുള്ള പുളിപ്പാണ് ഇവിടെ കാണുന്നത്. ഒന്ന് നിയമ നിബന്ധമായ ഒരു ജീവിതം. അതിന്റെ അനുഷ്ഠാനത്തിലുള്ള ഒരു അഹന്ത. രണ്ടാമത് വിട്ടുവീഴ്ചയിലൂടെയുള്ള ജീവിതം. നേട്ടം മാത്രം ലക്ഷ്യമാക്കിയുള്ള ആത്മീയത. ഈ രണ്ട് പുളിപ്പിനെയും (Beware) സൂക്ഷിച്ചു കൊള്ളണമെന്നാണ് കർത്താവ് ആഹ്വാനം ചെയ്യുന്നത്.**

ഇന്നത്തെ ആദ്ധ്യാത്മികതയിലും ഇത്തരത്തിലുള്ള ആളുകളുണ്ട്. ഒരു വശത്ത് ആചാരാനുഷ്ഠാനങ്ങൾ - പെരുന്നാൾ - റാസ മുതലായ ആചാരങ്ങൾ കൊണ്ട് ഉണ്ടാകേണ്ട "ഹൃദയ പരിവർത്തനം" അശേഷം ഉണ്ടായിട്ടില്ലാത്ത ഒരു വിഭാഗം. മറുവശത്ത് ഈ ആചാരാനുഷ്ഠാനങ്ങളിൽ വലിയ വിശ്വാസമില്ലാതെ സുഖ സൗകര്യങ്ങൾ വർദ്ധിപ്പിക്കുന്നതിന് - കുരിശ് എടുത്തു മാറ്റുന്നതിന് (കുരിശ് വഹിക്കുന്നതിനല്ല) പൊടിക്കൈ പ്രയോഗിക്കുന്ന ഒരു വിഭാഗം. യഥാർത്ഥ വിശ്വാസികൾ ഇതിന് മദ്ധ്യേ നിസ്സഹായരായി നിലകൊള്ളുന്നു. നേതൃത്വ നിരയിലുള്ളവർ "സൗകര്യംപോലെ" രണ്ട് കൂട്ടരോടും ചങ്ങാത്തം കൂടുന്നു. ഇവിടെ സമുചിതമായ ഒരു നിലപാട് എടുക്കുവാൻ സാധിക്കുന്നില്ല. പക്വവും നീതിപൂർവ്വവുമായ തീരുമാനങ്ങൾ സ്വീകരിക്കുവാൻ ആത്മീയ ഉൾക്കാഴ്ച ഉള്ള നേതൃത്വം ഉണ്ടാകേണ്ടിയിരിക്കുന്നു.

ശ്ലീഹാ വായനകളിൽ (അപ്പോ. 5:17-32; 1 കോരി 2:14-3.9) അക്ഷരത്തിന്റെ പ്രമാണത്തെക്കാൾ ശ്രേഷ്ഠത ആത്മാവിന്റെ പ്രമാണത്തിനാണെന്ന് സ്ഥാപിക്കുന്നു. അപ്പോസ്തോല പ്രവർത്തനങ്ങളിൽ മനുഷ്യരെക്കാൾ ദൈവത്തെ അനുസരിക്കേണ്ടതിന്റെ പ്രാധാന്യം വി. പത്രോസ് പ്രഖ്യാപിക്കുന്നു. (അപ്പോ. 5:29). ഈ ആത്മീയ മുന്നേറ്റത്തിന്റെ മുമ്പിൽ പരീശന്മാരും സാദൂക്യരും ഒന്നു ചേർന്ന് പോരാട്ടത്തിന് സന്നദ്ധമാകുന്ന ചിത്രം വ്യക്തമാക്കുന്നു.

കോരിന്ത്യർക്ക് എഴുതിയ ലേഖനത്തിൽ പ്രാകൃതമനുഷ്യനും ആത്മീയ മനുഷ്യനും തമ്മിലുള്ള വ്യത്യാസത്തിൽ ഇതേ ആശയം അവതരിപ്പിക്കുന്നു. ആത്മാവിന്റെ പ്രമാണം അനുസരിക്കുവാനുള്ള ആഹ്വാനം നാം ശ്രവിക്കുന്നു. ദൈവത്തിന്റെ കൃഷി-ഗൃഹ നിർമ്മാണം-കൂട്ടുവേലക്കാർ ആകുവാൻ നമ്മേ വിളിച്ചിരിക്കുന്നു. (1 കോരി 3,9).

പഴയ നിയമ വായനകളും (ഉല്പ. 42:9-17; 1 രാജ. 3:5-14; മഹാജ്ഞാനം 6:1-9). രണ്ട് പ്രമാണങ്ങൾ തമ്മിലുള്ള വ്യത്യാസം വ്യക്തമാക്കുന്നു. "ഗുണവും ദോഷവും തിരിച്ചറിഞ്ഞ്" ജനത്തിന് ന്യായപാലനം ചെയ്യുന്നതിനുള്ള ഹൃദയത്തിനായി ശലോമോൻ പ്രാർത്ഥിക്കുന്നു. (1 രാജ. 3, 9). "സ്രഷ്ടാവാം ദൈവത്തെ ഭയപ്പെടുവാൻ" മഹാജ്ഞാനി ആവശ്യപ്പെടുന്നു (മഹാജ്ഞാനം 6:7-9). ജീവിച്ചിരിക്കേണ്ടതിന് "ദൈവത്തെ ഭയപ്പെടണമെന്ന് ജോസഫ് സഹോദരന്മാരോട് ആവശ്യപ്പെടുന്നു. (ഉല്പ. 42:18). ഇവിടെയെല്ലാം "ദൈവഭയം" സൂചിപ്പിക്കുന്നത് ആത്മാവിന്റെ പ്രമാണത്തെ അനുസരിക്കുന്നതാണ്.

നേതൃത്വത്തെ ആക്കിയിരിക്കുന്നത് ദൈവ ഹിതം തിരിച്ചറിഞ്ഞ് ജനത്തെ ആത്മ പ്രമാണങ്ങളിലൂടെ വഴി നടത്തുന്നതിനാണ്. ഈ ദൗത്യത്തിൽ നിന്ന്

നേതൃത്വം വഴുതി പോകുമ്പോൾ അവരുടെ ഉപദേശം പുളിപ്പുള്ളതായി മാറും. ഈ അപചയത്തെ ദൈവാശ്രയത്തോടുകൂടി നേരിടുവാൻ നമുക്ക് കഴിയണം.

**ഞായർ 2**

**സ്ലീബാപെരുന്നാളിന് ശേഷം മൂന്നാം ഞായർ**

**മർക്കോസ് 2:23–28**

### അക്ഷരം കൊല്ലുന്നു ആത്മാവോ ജീവിപ്പിക്കുന്നു

ഒരു ശാബത് ദിവസം കർത്താവും ശിഷ്യന്മാരും വിളഭൂമിയിൽ കൂടി കടന്നു പോയി. വിശപ്പു തോന്നിയ ശിഷ്യന്മാർ അല്പം കതിർ പറിച്ചു തിന്നു. ഇത് ശാബത്തിന്റെ ലംഘനമാണെന്ന് പരീശന്മാർ ആരോപിച്ചു. ഇതിനെ പ്രതിരോധിക്കുന്നതിന് പഴയനിയമത്തിൽനിന്ന് ഒരു സംഭവം കർത്താവ് ഉദ്ധരിക്കുന്നു. അബിമേലക്ക് മഹാപുരോഹിതനായിരുന്ന സമയത്ത് ദാവീദും കൂട്ടുകാരും വിശന്നപ്പോൾ പുരോഹിതന്മാർ അല്ലാതെ ആർക്കും ഭക്ഷിക്കുവാൻ അനുവാദം ഇല്ലാത്ത കാഴ്ചയപ്പം ഭക്ഷിച്ച കാര്യം അവരുടെ ശ്രദ്ധയിൽപ്പെടുന്നു. (ഈ സംഭവം വി. മർക്കോസ് രേഖപ്പെടുത്തുമ്പോൾ അബ്യാഥാർ മഹാപുരോഹിതന്റെ കാലത്ത് ഈ സംഭവം നടന്നു എന്ന് പറയുന്നു. ഒരു പക്ഷേ മർക്കോസ് ആധാരമായി സ്വീകരിച്ചിരുന്ന രേഖകളിൽ അബ്യഥാർ എന്നു പേരായിരിക്കും രേഖപ്പെടുത്തിയിരിക്കുന്നത് എന്ന് കരുതാം.)

ഇവിടെ അക്ഷരം; ആത്മാവ് എന്നീ രണ്ട് ശക്തികളുടെ ഏറ്റുമുട്ടൽ വളരെ വ്യക്തമായി അവതരിപ്പിച്ചിരിക്കുന്നു. നിയമങ്ങളിലെ അക്ഷരങ്ങൾക്ക് പ്രാധാന്യം നൽകി അതിലെ ആത്മാവിനെ ഞെക്കി കൊല്ലുന്നവർ അന്നും ഇന്നും എല്ലാ സമൂഹത്തിലും ഉണ്ട്. ഈ നിലപാടിനെയാണ് കർത്താവ് നിശിതമായി വിമർശിക്കുന്നത്.

ലൗകീക വ്യാപാരങ്ങളിൽ നിന്ന് ഒഴിഞ്ഞ് ദൈവീക ആരാധനക്കായി വേർതിരിച്ചിരിക്കുന്ന ദിവസമാണ് ശാബത്. ഈ എബ്രായ പദത്തിന്റെ അർത്ഥം "അവസാനിപ്പിക്കുക" "നിർത്തുക", "വിശ്രാമം നൽകുക" എന്നൊക്കെയാണ്. പത്ത് കല്പനകളുടെ കൂട്ടത്തിൽ ശാബത് ആചരണം വളരെ വ്യക്തമായി നിർവ്വചിച്ചിട്ടുണ്ട്. (പുറ. 20:11, ആവ. 5:15). ഈ പത്ത് കല്പനകൾ പില്ക്കാലത്ത് 613 നിയമങ്ങളായി വിപുലപ്പെട്ടു. ശാബത്തിൽ ചെയ്യാവുന്ന ജോലി പോകാവുന്ന ദൂരം, എടുക്കാവുന്ന ഭാരം ഇങ്ങനെ നിയമങ്ങളും ഉപനിയമങ്ങളുമായി വലിയ ഒരു നിയമ സൗധം പടുത്ത് ഉയർത്തി സാധരണ ജനത്തെ ഇതിനുള്ളിലെ തടവുകാരാക്കിമാറ്റി. ഈ അക്ഷര സൗധത്തിന് എതിരെയാണ് കർത്താവ് ശബ്ദിക്കുന്നത്. അല്ലാതെ ശാബത് ആചരണത്തിന്റെ ആത്മാവിന് എതിരായല്ല.

ശിഷ്യന്മാർ കതിർ പറിച്ചത് കൊയ്ത്തായും, കൈയിലിട്ട് തിരുമ്മിയത് മെതിയായും, വായിലിട്ട് ചവച്ചത് ഭക്ഷണം പാകം ചെയ്തതിനും തുല്യമായി പരീശന്മാർ വ്യാഖ്യാനിച്ചു. നിയമ വ്യാഖ്യാനങ്ങൾ "പുളിച്ചു" പോകുന്നത് ഇത്തരം സന്ദർഭങ്ങളിലാണ്. ഇതിന് എതിരെ നിതാന്ത ജാഗ്രത അത്യാവശ്യമാണ്.

ശാബത്ത് ആചരണം ഏർപ്പെടുത്തിയിരിക്കുന്നത് മനുഷ്യന്റെ "അനുഗ്രഹത്തിനും" "ആശ്വാസത്തിനും" വേണ്ടിയാണ്. ഭാരമേറിയ അദ്ധ്വാനങ്ങളിൽ നിന്നുള്ള വിശ്രമത്തിനും ആത്മാവിന്റെ വളർച്ചക്ക് ആവശ്യമായ പ്രാർത്ഥനക്കുമായി ആദിവസത്തെ വേർതിരിച്ചു. എന്നാൽ അക്ഷരത്തിന്റെ പ്രവാചകന്മാർ ഇതിനെ കഷ്ടതയുടെയും ഭാരത്തിന്റെയും ദിവസമാക്കിമാറ്റി.

ഇന്നത്തെ ആത്മീയ മേഖലകളിലും ഈ മനോഭാവം വളരെ ശക്തമായി. സന്തോഷത്തിനും ക്ഷേമത്തിനുമായി ഏർപ്പെടുത്തിയിരിക്കുന്ന പലതിന്റെയും അടിമകളും അനുഷ്ഠാനകരുമായി നാം അധഃപതിച്ചിരിക്കുന്നു. അക്ഷരത്തിന്റെ അനുഷ്ഠാനത്തിന് കണ്ണില്ല. ഇത് പല നിയമങ്ങളെയും വികലമാക്കുന്നു.

ഇവിടെ കർത്താവ് ശാബത്ത് അനുഷ്ഠിക്കേണ്ട ആവശ്യമില്ല എന്ന് പഠിപ്പിക്കുന്നതിന് വേണ്ടിയല്ല ഈ സംഭവം ഉദ്ധരിച്ചിരിക്കുന്നത്. ഓരോ അനുഷ്ഠാനത്തിന് പിമ്പിലുള്ള ഉദ്ദേശത്തെ വിസ്മരിക്കുന്നതിനെയാണ് കർത്താവ് പരിഹസിക്കുന്നത്. ഇത് ലോകത്തിന്റെ പ്രമാണങ്ങൾക്ക് വിരുദ്ധവും മനസ്സിലാക്കാൻ പ്രയാസവുമാണ്.

ഒരു ദേവാലയത്തിന് സമീപമുള്ള കൊടുംവളവിൽ അപകടങ്ങൾ നിത്യസംഭവങ്ങളായി മാറി. ദേവാലയത്തിലെ പൊതുയോഗത്തിൽ ഒരാൾ ഒരു നിർദേശം വച്ചു. "നമുക്ക് ഒരു ആംബുലൻസ് (Ambulance) വാങ്ങാം. അപകടത്തിൽ പെടുന്നവരെ ഉടനടി ആസ്പത്രികളിൽ എത്തിക്കാം (Charity) പള്ളിക്ക് ഒരു "വരുമാനവും" (profit) ആകും. ജനം ഒന്നടങ്കം ആ അഭിപ്രായത്തെ പിന്തുണച്ചു. ആംബുലൻസ് വാങ്ങുന്നതിനും അത് തുടങ്ങുന്നതിനുള്ള ഷെഡ് ഉണ്ടാക്കുന്നതിനും കമ്മിറ്റികൾ രൂപീകരിച്ചു. ആളുകൾക്ക് ആവേശമായി. ഈ സന്ദർഭത്തിൽ ഒരു സാധാരണക്കാരൻ എഴുന്നേറ്റ് മറ്റൊരു നിർദേശം വച്ചു. "നമുക്ക് ഈ പള്ളിയുടെ മതിൽ അല്പം പൊളിച്ച് വളവ് നേരെയാക്കാം. അപകടം പിന്നെ ഒരിക്കലും ഉണ്ടാകുകയില്ല. ജനങ്ങൾ രോഷാകുലരായി. മതിൽ പൊളിക്കണം സ്ഥലം നഷ്ടപ്പെടണം അതിനെക്കാൾ ഉപരി ആംബുലൻസിൽ നിന്ന് ലഭിക്കുന്ന ലാഭവും നഷ്ടം. ഇങ്ങനെ "നഷ്ടം" സഹിക്കുന്നതിന് ജനങ്ങൾ സന്നദ്ധരല്ല. അവർ ആ മനുഷ്യനെ പൊതുയോഗത്തിൽ നിന്ന് പുറത്താക്കി. അക്ഷരവും ആത്മാവും തമ്മിലുള്ള വ്യത്യാസം ഈ കഥയിലടങ്ങിയിട്ടുണ്ട്.

ശ്ലീഹാവായനകളിൽ (അപ്പോ. 7:2–5; റോമ. 8:1–11) "ജീവന്റെയും ആത്മാവിന്റെയും പ്രമാണവും പാപത്തിന്റെയും മരണത്തിന്റെയും പ്രമാണവും തമ്മിലുള്ള" (റോമ. 8:2) വ്യത്യാസം വിശദമാക്കുന്നു. ലോകത്തിന്റെ പ്രമാണം ജീവന്റെ പ്രമാണത്തോട് ശത്രുത്വമാകുന്നു. (റോമ. 8:6) അപ്പോസ്തോല പ്രവർത്തനങ്ങളിൽ സ്തേഫാനോസിന്റെ പ്രസംഗത്തിന്റെ ആദ്യഭാഗം ഉൾക്കൊള്ളിച്ചിരിക്കുന്നു. ആ പ്രസംഗത്തിന്റെ സാര സന്ദേശം അവസാന ഭാഗത്ത് കൊടുത്തിട്ടുണ്ട്. "നിങ്ങൾ ദൈവദൂതന്മാരുടെ നിയോഗങ്ങളായി ന്യായപ്രമാണം പ്രാപിച്ചു എങ്കിലും അത് പ്രമാണിച്ചില്ല" (അപ്പോ. 7:53). അതിനെ അവർ "മരണ"ത്തിന്റെ പ്രമാണമാക്കി മാറ്റി.

പഴയനിയമ വായനകൾ (ഉല്പ. 42:18–22; സദൃ. 1:2–9; ഏശായ 54:1–8)

ദൈവത്തെ ഭയപ്പെട്ട് അവന്റെ കല്പനകൾ അനുസരിക്കുന്നവർ "ജീവിക്കും" എന്ന് ഓർമ്മപ്പെടുത്തുന്നു. ഉല്പത്തി പുസ്തകത്തിൽ പ്രധാന മന്ത്രിയായ യൗസേഫ് നടത്തുന്ന പ്രഖ്യാപനം ശ്രദ്ധേയമാണ്. "ഞാൻ ദൈവത്തെ ഭയപ്പെടുന്നു." നിങ്ങൾ ജീവിച്ചിരിക്കേണ്ടതിന് ഇതു ചെയ്‌വീൻ" ഉല്പ. 42:18.

"ഉപദേശം" ശിരസിന് അലങ്കാരമായും കഴുത്തിന് സരപ്പളിയുമായിരിക്കണം എന്ന് ശലോമോൻ ഓർമ്മപ്പെടുത്തുന്നു. (സദൃ. 1:9) ഏശയാ പ്രവചനത്തിൽ "സൃഷ്ടാവും ഭർത്താവും: വീണ്ടെടുപ്പുകാരനുമായ യഹോവ നൽകുന്ന വാഗ്ദാനം രേഖപ്പെടുത്തിയിരിക്കുന്നു." "അല്പനേരത്തേക്കു മാത്രം ഞാൻ നിന്നെ ഉപേക്ഷിച്ചു എങ്കിലും മഹാകരുണയോടെ ഞാൻ നിന്നെ ചേർത്തുകൊള്ളും" (ഏശാ. 54:7).

ന്യായപ്രമാണത്തിന്റെ അക്ഷരത്തിൽ കുരുങ്ങാതെ അത് ഉൾക്കൊള്ളുന്ന ആത്മാവിനെ കണ്ടെത്തുന്നതിന് നമ്മുടെ അനുഷ്ഠാനങ്ങളും ആചാരങ്ങളും മുഖാന്തരമാകണം. അല്ലാത്ത പക്ഷം അക്ഷരങ്ങളുടെ പരിസേവകരായി നാം അധഃപതിക്കും. മനഃസാക്ഷിയുടെ ഉൾവിളി ദൈവാത്മാവിന്റെ പശ്ചാത്തലത്തിൽ മനസ്സിലാക്കി ഉചിതമായ തീരുമാനങ്ങൾ എടുക്കാൻ കഴിയട്ടെ. ❖

## സുന്ദരികളിലതി സുന്ദരി നീ...

*12-ാം പേജിൽ നിന്നു തുടർച്ച*

രുടെ എണ്ണം കുറവല്ല. മറ്റാരേക്കാളും ഈ മേഖലയിൽ നാം സമൃദ്ധരാണ്. അതു നമുക്കഭിമാനകരവുമാണ്. പക്ഷേ ഈ പിറന്ന മണ്ണിന്റെ ദൈവശാസ്ത്രം എത്രപേർ ഗൗനിച്ചിട്ടുണ്ടെന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.

"Theology was born in Ger many Corrupted in USA Corrected in Scotland and bottled it for in fant feeding in Indian Theological colleges എന്ന പഴമൊഴി ഓർത്തു പോകുന്നു. ഈ മണ്ണിൽ ദൈവം നമുക്കു തന്ന മഹാഭാഗ്യമായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയേപ്പോലുള്ളവരുടെ ആഴമേറിയ ചിന്തകൾ ഇന്നും നമുക്കന്യമായിത്തന്നെ തുടരുന്നു. ഇത് ജനങ്ങളിൽ എത്തിക്കുവാൻ നമുക്കു സാധിക്കണം. ആധുനിക ഇന്ത്യ കണ്ടതിൽ അതിശ്രേഷ്ഠനായ ദൈവശാസ്ത്രജ്ഞനും കാര്യദർശിയുമായ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി നമ്മുടെ-അനശ്വര സ്വത്താണ്. അദ്ദേഹത്തിന്റെ ചിന്തകൾ സണ്ടേസ്കൂൾ തലത്തിൽ തുടങ്ങി സെമിനാരി തലങ്ങളിൽ വരെ നാം പ്രത്യേക പഠന വിഭാഗമായി വളർത്തേണ്ടിയിരിക്കുന്നു. ഈ മണ്ണിൽ കുരുത്ത, ഭാരതത്തിന്റെ പരിതസ്ഥിതിയിൽ ലയിക്കുന്ന ഒരു ദൈവശാസ്ത്രവും ആത്മീയതയും ഇന്നും നമുക്കന്യമല്ലേ? കടൽ കടന്നെത്തുന്ന വേദശാസ്ത്രചിന്തകൾ കാലത്തിനൊപ്പം ചരിക്കുവാൻ പര്യാപ്തമല്ല എന്നു നാം ഇതിനകം മനസ്സിലാക്കിയിട്ടുണ്ട്. നാളയെക്കുറിച്ചുള്ള സ്വപ്നങ്ങൾ നാരായത്തിൽ കുറിച്ച വരികളിൽ നിന്നും നാം നെയ്തെടുക്കണം. ഇന്നിന്റെ യാഥാർത്ഥ്യങ്ങളോടു യാഥാസ്ഥിതികത്വം പുലർത്തുന്നതു സഭയ്ക്കു ഭൂഷണമല്ല. നാളേക്കുള്ള വിഭവങ്ങൾ ഇന്നു വാങ്ങണം. അതു ലഭിക്കുന്ന സ്ഥലമറിയണം, വിലയറിയണം വിതയ്ക്കേണ്ടും വയലറിയണം. ഇന്ത്യയെ അറിയുന്ന ഇടയന്മാരുണ്ടാകണം.

### സഭയും യുവതലമുറയും

യുവത്വവും മുതിർന്നവരും തമ്മിലുള്ള ആശയ സംഘട്ടനം സഭയിൽ പലപ്പോഴും ആന്തരിക അസ്വസ്ഥതകൾ ഉളവാക്കാറുണ്ട്. തങ്ങളെ മനസ്സിലാക്കുന്നില്ല എന്ന യുവത്വത്തിന്റെ പരാതിക്കു മുമ്പിൽ തങ്ങളെ ആദരിക്കുന്നില്ല എന്ന മുതിർന്നവരുടെ പരിഭവം 'തലമുറ' എന്ന വാക്കിനു മാനമേകുന്നു. തല+മുറ = തലമുറ, 'തല' എന്നാൽ ആധുനിക സാങ്കേതിക അറിവുകളാണെങ്കിൽ മുറ എന്നാൽ ചിട്ടയുള്ള ജീവിതമാണ്. ഇതു രണ്ടുംകൂടി ഒത്തു ചേരുമ്പോഴാണ് അനുഗ്രഹിക്കപ്പെട്ട തലമുറകൾ ഉണ്ടാകുന്നത്. എന്നാൽ മുതിർന്നവർക്ക് 'തല' കുറവായിരുന്നെങ്കിലും 'മുറ' ഉണ്ടായിരുന്നു. യുവത്വത്തിന് 'തല' ഉണ്ടെങ്കിലും 'മുറ' പലപ്പോഴും നഷ്ടപ്പെടുന്നു. ഈ ആശയക്കുഴപ്പമാവാം ഇന്നിന്റെ പ്രശ്നം.

സത്യവിശ്വാസത്തെ പുതിയ തലമുറയ്ക്കു സ്വാംശീകരിച്ചു നൽകുന്നതിൽ നാം വളരെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. യുവജനങ്ങൾക്ക് സഭയിൽ അർഹിതംഗീകാരം ലഭിക്കാതെ പോകുന്നെങ്കിൽ അതു സഭാ ഗാത്രത്തിനു ക്ഷീണമാണ്. ആധുനികതയുടെ നീരാളിപ്പിടുത്തത്തിൽ നിന്നും യുവജനങ്ങളെ പൂർണ്ണമായും മോചിപ്പിച്ചുകൊണ്ടുള്ള ഒരു പ്രവർത്തനം ഒരു പക്ഷേ അപ്രായോഗികമാവാം. പക്ഷേ ആധുനികതയുടെ വെല്ലുവിളികളെ വിവേകപൂർവ്വം നേരിടാനുള്ള മനക്കരുത്തും ദൈവാശ്രയവും യുവജനങ്ങൾക്കാവശ്യമാണ്. Call centre കളും Contact Job കളും ജീവിതത്തിൽ ഉയരാവുന്നതിന്റെ പരമാവധിയായി പലരും തെറ്റിദ്ധരിച്ചിരിക്കുന്നു. E-mail-mobile-female സംസ്ക്കാരം പടർന്നു പന്തലിക്കുന്നു. സ്നേഹ ബന്ധങ്ങളിൽ പരിധികളും പരിമിതികളും അവഗണിക്കപ്പെടുന്നു. അതിരുകളും 'അരുതു'കളും ആരും ഗൗനിക്കുന്നില്ല. ഇവിടെയാണു സഭയുടെ ദൗത്യം ഉണരേണ്ടത്. അംഗീകാരം അർഹതയുള്ളവർക്ക് നൽകാൻ സഭ വേദിയൊരുക്കണം. അതിൽ "കുരുത്തം കെട്ടവർ" കടന്നു വരട്ടെ. അവർ ദൂതന്മാരും മാലാഖമാരുമാണ്. നാളത്തെ സഭയുടെ ജീവനാഡികളാണ്. അവർ അഭിപ്രായം പറയട്ടെ, ആശയ സംഘട്ടനങ്ങളുണ്ടാവട്ടെ, പ്രായോഗികവും അപ്രായോഗികവുമായ സ്വപ്നങ്ങൾ പങ്കു വയ്ക്കട്ടെ. അവരെ അംഗീകരിക്കാം. അഭിനന്ദിക്കാം. അവർ നമ്മുടെ കുഞ്ഞുങ്ങളല്ലേ!

സഭ നിത്യ ജീവിതത്തിലേക്കുള്ള യാനപാത്രമാണ്. ഇതിലെ തുഴച്ചിൽക്കാരും യാത്രക്കാരും നമ്മൾ തന്നെയാണ്. അത് ആഴത്തിനും ഓളത്തിനും അതീതമാണ്. ഞാൻ കാരണം എന്റെ സഭ ഒരു തരത്തിലും കളങ്കപ്പെടരുതെന്ന് നേതൃത്വമുൾപ്പെടെ ഓരോ വിശ്വാസിയും തീരുമാനിച്ചാൽ സഭ വിശുദ്ധിയുടെ മൂർത്തീഭാവമാകും. എന്നോടൊപ്പം അവസാനിക്കുന്നതല്ല എന്റെ സഭ എന്ന് ഓരോരുത്തരും ഓർക്കണം. സഭ നിത്യമാണ്, നിത്യതയെ നശ്വരമാക്കാൻ മർത്യനു സാധ്യമല്ല. കളങ്കമറ്റ വിശ്വാസത്തെ കറപുരളാത്ത കൈകളാൽ നമുക്കു നനച്ചു വളർത്താം.

സഭ വളരട്ടെ! ഒപ്പം നാമും, ക്രിസ്തുവാകുന്ന തലയോളം! ❖

# പ്രവൃത്തി : എല്ലാ രോഗങ്ങളെയും ശമിപ്പിക്കുന്ന ഔഷധം







ഡോക്ടറായി പരിശീലനം നടത്തുന്നതിന് പുതുതായി എത്തിയ ഒരു മെഡിക്കൽ വിദ്യാർത്ഥി പരിചയ സമ്പന്നനായ ഡോക്ടറോട് ചോദിച്ചു. "സർ, മനുഷ്യന്റെ രോഗങ്ങളെ എല്ലാം ശമിപ്പിക്കാൻ കഴിയുന്ന ഏറ്റവും നല്ല മരുന്ന് എന്താണ്?" ഡോക്ടറുടെ മറുപടി : "ഏറ്റവും അത്ഭുതകരമായ ഔഷധം വളരെ വിലകൂടിയതോ ഏറ്റവും അപൂർവ്വമായതോ, ഏതാനും നല്ല മരുന്നുകളുടെ മിശ്രിതമോ അല്ല. എനിക്കറിയാവുന്ന വളരെ സാധാരണമായ ഒരു വസ്തുവാണിത്. യഥാർത്ഥത്തിൽ ഇതൊരു മരുന്നു പോലുമല്ല. വെറും നാലക്ഷരങ്ങൾ ചേർന്ന ഒരു വാക്കാണ്. "work" അഥവാ "പ്രവർത്തിക്കുക."

"പ്രവൃത്തി കഠിനമാണ്. പ്രവൃത്തിയില്ലായ്മ അതിലും കഠിനമാണ്." സൈപ്രസിലെ ഒരു പഴഞ്ചൊല്ലാണിത്. നമ്മുടെ മനസ്സ് സൃഷ്ടിപരമായ പ്രവൃത്തികളിൽ പൂർണ്ണമായി മുഴുകിയിരിക്കുമ്പോൾ, അപകർഷ ബോധത്തിനോ, ദുഃഖത്തിനോ, വിഷാദത്തിനോ, ഉൽക്കണ്ഠയ്ക്കോ, പിരിമുറുക്കത്തിനോ, മറ്റ് നിഷേധാത്മക വികാരങ്ങൾക്കോ സ്ഥാനമില്ല. അവയുടെ അഭാവത്തിൽ മനസ്സ് സ്വസ്ഥവും, ശാന്തവും ആയിരിക്കും. സദാ തിളങ്ങുന്ന ആരോഗ്യത്തിന് ഇടം കിട്ടും. "മടിയന്റെ മനസ്സ് പിശാചിന്റെ പണിപ്പുര" എന്നാണല്ലോ ആപ്തവാക്യം.

അമ്പതാമത്തെ വയസ്സിൽ കാൻസർ രോഗത്തിനടിമയായ പാറ്റ്സീസ് എന്ന അമേരിക്കൻ വനിതയുടെ കഥ ശ്രദ്ധേയമാണ്. ആറ് മാസത്തിൽ കൂടുതൽ ജീവിച്ചിരിക്കുകയില്ല എന്ന് ഡോക്ടർമാർ അവർക്ക് വിധി എഴുതി. പക്ഷേ വിധിയെ ശപിച്ച് മരണത്തെ വരവേല്ക്കാൻ അവർ തയ്യാറായില്ല. തുടക്കത്തിൽത്തന്നെ കാൻസർ കണ്ടു പിടിക്കാൻ സഹായിക്കുന്ന അത്യാധുനികമായ ഒരു സ്കാനിംഗ് മെഷീൻ സമ്പാദിക്കുന്നതിനാവശ്യമായ വിഭവ സമാഹരണത്തിൽ തന്നിൽ അവശേഷിക്കുന്ന മുഴുവൻ ശക്തിയും ഉപയോഗിച്ച് അവർ അന്നു മുതൽ പ്രവൃത്തിച്ചു തുടങ്ങി. തന്റെ ജീവിതകാലാവധി തികയുന്നതിനു 6 മാസം മുമ്പ് തന്നെ മസ്സാച്ചുസെറ്റിലെ സിറ്റി ഹോസ്പിറ്റലിന് ആ ഉപകരണം അവർ സമ്മാനിച്ചു. (1989). ഡോക്ടർമാർ കല്പിച്ച 6 മാസത്തെ കാലാവധി തരണം ചെയ്ത്, പിന്നീട് ആറ് വർഷം കൊണ്ട് അമേരിക്ക മുഴുവൻ സന്ദർശിച്ച് മുപ്പതു ലക്ഷം ഡോളർ സമാഹരിച്ച് ആയിരക്കണക്കിനു കാൻസർ രോഗികളുടെ ജീവൻ സംരക്ഷിക്കുന്നതിനാവശ്യമായ പ്രവർത്തനങ്ങളിൽ അവർ മുഴുകി. പാറ്റ്സിസിന്റെ കഥയറിഞ്ഞ് ബ്രിട്ടീഷ് രാജ്ഞി അവർക്കു എം.ബി.ഇ. ബിരുദം നൽകി ബഹുമാനിച്ചു. ഒരു പത്രത്തിന് നൽകിയ അഭിമുഖത്തിൽ അവർ പറഞ്ഞു. "എനിക്ക് രണ്ട് കാൻസർ രോഗികളെ അറിയാം. രണ്ടും പുരുഷന്മാർ. രണ്ടുപേരും എന്നെപ്പോലെ 6 മാസത്തിനുള്ളിൽ മരിക്കുമെന്ന് ഡോക്ടർമാർ വിധി എഴുതി. ഒരാൾ മനസ്സമാധാനം ഇല്ലാതെ വീട്ടിലേക്ക് തിരിച്ചുപോയി തന്റെ ശവസംസ്കാരത്തിനാവശ്യമായ നടപടികൾ തുടങ്ങി. ഒരുമാസം പോലും പിന്നീടയാൾ ജീവിച്ചില്ല. മറ്റേയാൾ വീട്ടിൽ ചെന്ന് പ്രായപൂർത്തിയാകാത്ത തന്റെ ഏഴുമക്കളുടെ മുഖത്തേക്കു നോക്കിക്കൊണ്ടു പറഞ്ഞു. 'നിങ്ങളെ ഈ അവസ്ഥയിലാക്കിയിട്ട് എങ്ങനെ എനിക്കീ ലോകത്തോടു യാത്ര പറയാൻ സാധിക്കും.' ആത്മവിശ്വാസവും, പ്രതീക്ഷയും, കഠിനാദ്ധ്വാനവും അയാളുടെ ജീവിതത്തിന്റെ കാലാവധി നീട്ടിക്കൊടുത്തു. 20 വർഷത്തിനുശേഷവും തന്റെ മക്കളെ നല്ല നിലയിലാക്കി ഇന്നും ആ കാൻസർ രോഗി സന്തോഷവാനായി ജീവിച്ചിരിക്കുന്നു."

പ്രാർത്ഥനയും പ്രവൃത്തിയും ഒരുമിച്ചു പോകണം, യഥാർത്ഥത്തിൽ നല്ല പ്രവൃത്തിയാണ് ഏറ്റവും നല്ല പ്രാർത്ഥന. സമയം ദൈവത്തിന്റെ ദാനമാണ്. ഇതു പാഴാക്കാനുള്ളതല്ല. ഓരോ മിനിറ്റിലും സൃഷ്ടിപരമായ പ്രവൃത്തിയിൽ മുഴുകണം. പത്തുനാണയത്തിന്റെ ഉപമ ഉദ്ധരിച്ചു കൊണ്ട്

യേശു ശിഷ്യന്മാരോടു പറഞ്ഞത് "ഞാൻ വരുവോളം നിങ്ങൾ വ്യാപാരം ചെയ്‌വീൻ" (ലൂക്കോ. 19:13) ഒരവസരത്തിൽ ദൈവത്തിനു മോശയോട് പോലും പ്രാർത്ഥന ഉപേക്ഷിച്ചു പ്രവർത്തിക്കാൻ പറയേണ്ടിവന്നു. (പുറപ്പാട് 14:15).

നിങ്ങളുടെ വിശ്വാസം പോലും പ്രവൃത്തികളില്ലാത്തതായാൽ സ്വതവേ നിർജ്ജീവമാകുന്നു (യാക്കോബ് 2:17) എന്നു വേദപുസ്തകം സമർത്ഥിക്കുന്നു. ദൈവം അത്ഭുതകരമായി നമ്മുടെ പ്രാർത്ഥനകൾക്ക് ഫലം നൽകാറുണ്ട്. പക്ഷേ എപ്പോഴെങ്കിലും നിങ്ങളുടെ യാചനകൾക്കു മറുപടി ലഭിക്കുന്നില്ലെങ്കിൽ അതിനാധാരമായ പ്രവൃത്തികളിൽ നിങ്ങൾ മുഴുകിയിരുന്നില്ല എന്നു വേണം അനുമാനിക്കാൻ. അപ്പോൾ നിരാശപ്പെടാതെ പ്രവർത്തിക്കുന്നതിനാവശ്യമായ ബുദ്ധിയും, ശക്തിയും പ്രചോദനവും കിട്ടാൻ പ്രാർത്ഥിക്കുകയാണ് വേണ്ടത്.

'Burning the midnight oil' എന്നൊരു പ്രയോഗം ഇംഗ്ലീഷ് ഭാഷയിലുണ്ട്. രാത്രിയാമങ്ങളിൽ ഉറക്കിളച്ചിരുന്നു പ്രവർത്തിക്കുന്നവനേ ജീവിതവിജയം കൈവരിക്കാൻ സാധിക്കു എന്നർത്ഥം വരുന്ന പ്രസിദ്ധമായ ഒരു കവിത ലോംഗ് ഫെല്ലോ രചിച്ചിട്ടുണ്ട്. പഠിക്കാൻ മടിയുള്ള വിദ്യാർത്ഥി പ്രാർത്ഥനയിലും ഉപവാസത്തിലും മാത്രം മുഴുകിയിരിക്കുന്നതു കൊണ്ട് ജീവിതവിജയം കൈവരിക്കുകയില്ല. മടിയുള്ള കൈകൊണ്ട് പ്രവർത്തിക്കുന്നവൻ ദരിദ്രനാകുന്നു. ഉത്സാഹിയുടെ കൈ സമ്പത്തുണ്ടാക്കുന്നു. (സദൃ. 10:4) എന്ന് ശലോമോൻ നമ്മേ ഉദ്ബോധിപ്പിക്കുന്നു.

(കെ.പി.ജെ.) ❖

## 11th Death Anniversary
## 20-9-2005



## ANNAMMA EAPEN

By

**Fr. K.P. Eapen Kanamoottil**
**Dr. Sosakutty Jacob**
**Elsa Joseph (Architect)**
**Paulus Eapen B.E.**

## 4th Death Anniversary
## 09.09.2005



## MR. M.V. MATHAI
**SHADHOL (M.P.)**

*By Sorrowing Family,*

**Mrs. Sosamma Mathai (wife)**
**Anil - Annie, Biji - Anitha,**
**Ani - Biji, Shruthi &**
**Vishalmon**

*For Favours Received*







Tanya Rachel Philip, Kozhencherry

## മലങ്കരസഭാ വാർത്തകൾ



# ഫിലാദൽഫിയ സെന്റ് തോമസ് പള്ളി കൂദാശ, ഒക്ടോബർ 1-ന്

യു.എസ്.എ.:- മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അമേരിക്കയിൽ അഭിമാനാർഹമായ മറ്റൊരു ദേവാലയം കൂടി കൂദാശ ചെയ്യപ്പെടുകയാണ്. 1976-ൽ സ്ഥാപിക്കപ്പെട്ട ഫിലാദൽഫിയ സെന്റ് തോമസ് മലങ്കര ഓർത്തഡോക്സ് ഇടവകയ്ക്ക് സ്വന്തമായി ഒരു ദേവാലയവും കമ്മ്യൂണിറ്റി കോംപ്ലക്സും 2005 ഒക്ടോബർ 1 ന്, ഡോ. തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ ബർന്നബാസ്, സഖറിയാ മാർ നിക്കോലവോസ്, ഡോ. തോമസ് മാർ അത്താനാസ്യോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ പ്രധാന കാർമ്മികത്വത്തിൽ കൂദാശചെയ്യപ്പെടും. സെപ്റ്റംബർ 30 മുതൽ നടക്കുന്ന വിവിധ പരിപാടികൾക്ക് ഇടവക വികാരി ഫാ. എം. കെ. കുറിയാക്കോസ് നേതൃത്വം നൽകും. ഇരുപത്തെട്ടോളം കുടുംബങ്ങളുമായി ആരംഭിച്ച ഇടവക 1996-ൽ വളർച്ചയുടെ ഒരു പുതുയുഗത്തിലേക്ക് പ്രവേശിച്ച് ഇന്ന് നൂറോളം കുടുംബങ്ങളുള്ള സുസജ്ജമായ ഒരു ഇടവകയായി വളർന്നിരിക്കുന്നു. ഈ പുതിയ ദേവാലയത്തിനും കമ്മ്യൂണിറ്റി കോംപ്ലക്സിനും മൂന്നു പ്രധാന പ്രത്യേകതകൾ ചൂണ്ടിക്കാണിക്കപ്പെടുന്നു.

1. ഒരു യഹൂദ സുന്നഗോഗു സമുച്ചയം മലങ്കര ഓർത്തഡോക്സ് ദേവാലയ സമുച്ചയമായി രൂപാന്തരം പ്രാപിച്ച, ചരിത്ര സംഭവമാണിത്. 2. നാല്പതിനായിരത്തോളം ച. അടി വിസ്തീർണ്ണമുള്ള ഈ ദേവാലയ സമുച്ചയം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തമായിട്ടുള്ള ഏറ്റവും ബൃഹത്തായ ദേവാലയ സമുച്ചയമായിരിക്കും. 3. ഇടവകാംഗങ്ങളുടെ ദശാംശത്തിന്മേൽ ദൈവകൃപ പരിവർത്തിച്ചതിന്റെ അത്ഭുതമായി ഈ ദേവാലയത്തെ കാണുവാൻ കഴിയും. ഈ ദേവാലയ സമുച്ചയത്തിൽ, ഒരു പ്രധാന പള്ളി, ആയിരം പേർക്കിരിക്കാവുന്ന കമ്മ്യൂണിറ്റി ഹാൾ, മനോഹരമായ മറ്റൊരു ചാപ്പൽ, ധ്യാനിക്കുവാനുള്ള മുറി, ലൈബ്രറി, ജിംനേഷ്യം, വി.ഐ.പി. താമസസ്ഥലം, പത്തോളം ഓഫീസ് മുറികൾ, പഠനകേന്ദ്രവും അനുബന്ധ സൗകര്യങ്ങളും ഉൾപ്പെടുന്നു.

## തുമ്പമണ്ണിൽ മൂന്നുകോടി രൂപ ചെലവിൽ മാർ ഗ്രിഗോറിയോസ് മന്ദിരം നിർമ്മിക്കുന്നു

മലങ്കരയുടെ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ ചരമശതാബ്ദി സ്മാരകമായി തുമ്പമണ്ണിൽ പരുമല മാർ ഗ്രിഗോറിയോസ് മന്ദിരം നിർമ്മിക്കും. മദ്ധ്യതിരുവിതാംകൂറിലെ ആദ്യ ക്രൈസ്തവ ദേവാലയവും 1000ത്തിലധികം വർഷം പഴക്കമുള്ളതും 1200-ഓളം ഇടവകാംഗങ്ങൾ ഉള്ളതുമായ തുമ്പമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഭദ്രാസന പള്ളിയുടെ ആഭിമുഖ്യത്തിലാണ് സ്മാരക മന്ദിരം നിർമ്മിക്കുന്നത്. മൂന്ന് കോടി രൂപയാണ് ചെലവ് പ്രതീക്ഷിക്കുന്നത്.



തുമ്പമൺ സെന്റ് മേരീസ് ഭദ്രാസന പള്ളിയുടെ ആഭിമുഖ്യത്തിൽ 3 കോടി രൂപ ചെലവിൽ നിർമ്മിക്കുന്ന പരുമല മാർ ഗ്രിഗോറിയോസ് മന്ദിരത്തിന്റെ ഫണ്ട് ഉത്ഘാടനം UNI എഡിറ്ററും സഭാ മാനേജിംഗ് കമ്മറ്റി അംഗവുമായ ജോർജ്ജ് വർഗീസ് ഒരു ലക്ഷം രൂപ നൽകി നിർവ്വഹിക്കുന്നു. വികാരി ഫാ. കുര്യൻ വർഗീസ്, ട്രസ്റ്റി സാമുവേൽ കോശി, ഫാ. സാം കെ. ദാനിയേൽ, ഫാ. ജോൺ വർഗീസ് നിർമ്മാണ കമ്മറ്റി ജനറൽ സെക്രട്ടറി ഷിബു കെ. ഏബ്രഹാം എന്നിവർ സമീപം

തുമ്പമണ്ണിൽ ഹൃദയഭാഗത്ത് 50 സെന്റ് സ്ഥലത്ത് അഞ്ചുനിലകളുള്ള കെട്ടിടമാണു നിർമ്മിക്കുക കൊമേഴ്സ്യൽ വിഭാഗത്തിനു പുറമേ സമൂഹത്തിന്റെ ഉന്നമനത്തിനായുള്ള സേവന പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുന്നതിനുള്ള കേന്ദ്രവും കൂടിയായിരിക്കും ഇതെന്ന് വികാരി ഫാ. കുര്യൻ വർഗീസ്, അസിസ്റ്റന്റ് വികാരിമാരായ ഫാ. ജോൺ വർഗീസ്, ഫാ. സാം കെ. ദാനിയേൽ എന്നിവർ പറഞ്ഞു.



# മലങ്കരസഭാ വാർത്തകൾ

## എക്യുമെനിക്കൽ സെമിനാർ നടത്തി

**തിരുവനന്തപുരം:–** യുണൈറ്റഡ് ക്രിസ്ത്യൻ മൂവ്മെന്റിന്റെ എക്യുമെനിക്കൽ വർഷാചരണം പ്രമാണിച്ച് "എക്യുമെനിസം ഇന്നലെ, ഇന്ന്, നാളെ" എന്ന വിഷയത്തിൽ തിരുവനന്തപുരം വൈ.എം.സി.എ. ഹാളിൽ നടന്ന സെമിനാർ തിരുവനന്തപുരം ഭദ്രാസനാധിപൻ അഭിവന്ദ്യ ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

യു.സി.എം. പ്രസിഡന്റ് കോശി എം. ജോർജ്ജ് അധ്യക്ഷത വഹിച്ചു. ആചാര്യ ജോൺ സച്ചിദാനന്ദ്, പ്രൊഫ. ഡോ. നൈനാൻ കോശി എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. ചർച്ചാ സമ്മേളനത്തിൽ ഫാ. ജോസഫ് സാമുവേൽ കറുകയിൽ മോഡറേറ്ററായിരുന്നു.

## മർത്തമറിയം വനിതാ സമാജം ഏകദിന സമ്മേളനം

**കൽക്കട്ട:–** സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ ഈ ഇടവകയിലെ മർത്തമറിയം വനിതാ സമാജത്തിന്റെ ഏകദിന സമ്മേളനം മർത്തമറിയം സമാജദിനമായ ആഗസ്റ്റ് മാസം 15–ാം തീയതി വി. കുർബാനയ്ക്കു ശേഷം കത്തീഡ്രൽ ആഡിറ്റോറിയത്തിൽ വികാരി ഫാ. എം. ജെ. മാത്യു ഭദ്രദീപം കൊളുത്തി ഉദ്ഘാടനം ചെയ്തു. ശ്രീമതി ഷാജു മാത്യു സ്വാഗതവും, ശ്രീമതി ലീലാമ്മ ദാനിയേൽ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

**ഡൽഹി:–** ഭദ്രാസന മർത്തമറിയം സമാജത്തിന്റെ ഏകദിന സമ്മേളനം 2005 ആഗസ്റ്റ് 7–ന് ഡൽഹി ഡിൽഷാദ് ഗാർഡൻ സെന്റ്. സ്റ്റീഫൻസ് പള്ളിയിൽ വച്ച് ഭദ്രാസനാധിപൻ അഭിവന്ദ്യ ജോബ് മാർ പീലക്സീനോസിന്റെ അധ്യക്ഷതയിൽ നടന്നു. ഫാ. അജു എബ്രഹാം ബൈബിൾ ക്ലാസെടുത്തു. റവ. എം.എസ്. സ്ക്കറിയ റമ്പാൻ, ഫാ. പത്രോസ് ജോയി, മിസ്സിസ് മേരി ജോൺ എന്നിവർ പ്രസംഗിച്ചു, മിസ്സസ് മറിയാമ്മ ജോൺ ക്വിസ് നടത്തി.



കൊച്ചുമോനും കുടുംബവും, മേപ്പുറത്ത്, പുറമറ്റം

## തെരഞ്ഞെടുത്തു



**ഓസ്ട്രേലിയ:–** സിൻബേൺ യൂണിവേഴ്സിറ്റി ഓഫ് ടെക്നോളജിയിലെ ഗവേഷകയായ സ്മിത സൂസൻ വർഗ്ഗീസ് അമേരിക്കയിലെ സാന്റ് റിയാഗോയിൽ വച്ചു നടക്കുന്ന SPIE (Society of photonics and Integrated Engineers) ലോക കോൺഫ്രൻസിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു. ഓസ്ട്രേലിയയിൽ ഉപരി പഠനം നടത്തുന്ന റവ. ഫാ. എം. ഡി. വർഗ്ഗീസ് കോണിയൂരിന്റെ ഭാര്യയും ആറാട്ടുപുഴ പ്ലാവില കണ്ടത്തിൽ കല്ലറയിൽ പി. റ്റി. കുറിയാക്കോസ് – ഏലിയാമ്മ ദമ്പതികളുടെ മകളുമാണ്. മദ്രാസ് I.I.T. യിൽ നിന്ന് MSc (Phisics) കൊച്ചിൻ യൂണിവേഴ്സിറ്റിയിൽ നിന്ന് MTech (Computer Engineering) ഉയർന്ന ഡിസ്റ്റിംഗ്ഷനോടും റാങ്കോടും വിജയിച്ചിട്ടുണ്ട്.

## ഹയർ സെക്കണ്ടറി വിദ്യാർത്ഥി ക്യാമ്പ്

**കോട്ടയം:–** മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം, ഹയർ സെക്കണ്ടറി വിദ്യാർത്ഥികൾക്ക് സെപ്റ്റംബർ 16, 17, 18 തീയതികളിൽ കോട്ടയത്ത് മാർ തെയോഫിലോസ് സ്റ്റഡി സെന്ററിൽ പ്രത്യേക കരിയർ നിർണ്ണയ ക്യാമ്പ് നടത്തും.

ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവറുഗീസ് മാർ കൂറിലോസ്, ഡോ. സഖറിയ മാർ തെയോഫിലോസ് എന്നീ തിരുമേനിമാരും ഫാ. വറുഗീസ് വറുഗീസ്, പ്രൊഫ. അലക്സ് തോമസ്, ചെറിയാൻ വർഗീസ്, ഏബ്രഹാം എം. ഈപ്പൻ, തായില്ലം കുട്ടപ്പൻ തുടങ്ങിയവരും നേതൃത്വം നൽകും.

നൂറു വിദ്യാർത്ഥികൾക്കാണ് പ്രവേശനം. പങ്കെടുക്കുന്നവർ ജനറൽ സെക്രട്ടറി, സ്റ്റുഡന്റ് സെന്റർ, പി. ബി. 610, കോട്ടയം–686001 (ഫോൺ 0481 – 2567338, 2567215) എന്ന വിലാസത്തിൽ പേർ രജിസ്റ്റർ ചെയ്യണം എന്ന് ജനറൽ സെക്രട്ടറി ഫാ. വി. എം. എബ്രഹാം അറിയിക്കുന്നു.

## MGF വിദ്യാഭ്യാസ സഹായം

ഓർത്തഡോക്സ് വൈദിക സെമിനാരി മുൻ പ്രിൻസിപ്പാൾ, കാലം ചെയ്ത ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ സ്മരണയ്ക്കായി പ്രവർത്തിക്കുന്ന "മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ" വർഷം തോറും നൽകി വരാറുള്ള വിദ്യാഭ്യാസ സഹായത്തിനായി അപേക്ഷകൾ ക്ഷണിക്കുന്നു. പ്രൊഫഷണൽ ടെക്നിക്കൽ, പാരമെഡിക്കൽ എന്നീ വിഭാഗങ്ങളിലുള്ള കോഴ്സുകളിൽ ചേർന്നു പഠിക്കുന്ന സമർത്ഥരും നിർദ്ധനരുമായവർക്കു മാത്രമാണ് സഹായധനം നൽകുന്നത്. അപേക്ഷാഫോമിന് സെപ്റ്റംബർ 30–ന് മുൻപായി എഴുതുക.

**Secretary, MGF, Orthodox Seminary, P.B. 98, Kottayam-686001**

# മലങ്കരസഭാ വാർത്തകൾ




## ഗീവർഗ്ഗീസ് റമ്പാൻ അന്തരിച്ചു



ചെങ്ങമനാട് ബേദ്‌ലഹേം ആശ്രമാംഗവും ചായലോട് ആശ്രമ സുപ്പീരിയറുമായിരുന്ന വന്ദ്യ ഗീവർഗ്ഗീസ് റമ്പാൻ ദിവംഗതനായി. 1931 ഓഗസ്റ്റ് 25-നായിരുന്നു ജനനം. കോട്ടയം എം. ഡി. സെമിനാരി പഠനത്തിനു ശേഷം 1961-ൽ വൈദീക വൃത്തിയിലേക്കു പ്രവേശിച്ചു അവിഭക്ത കൊല്ലം ഭദ്രാസനത്തിലായിരുന്നു പ്രവർത്തനമേറെയും. പെരിങ്ങനാട്, കറവൂർ, ഉറുകുന്ന്, തൂവയൂർ, മാധവശ്ശേരി, കുലശേഖരം, വിതാര, വാളക്കോട്, ആറാട്ടുപുഴ തുടങ്ങി നിരവധി ഇടവകകളിൽ സേവനം അനുഷ്ഠിച്ചു. വിവിധ സഭാ കേന്ദ്രങ്ങളിലും ഭരണ സാരഥ്യം വഹിച്ചിട്ടുണ്ട്. 1964-ൽ കൊട്ടാരക്കര ഗ്രീഗോറിയോസ് കോളേജിന്റെ തുടക്കത്തിൽ ബർസാർ ആയും തുടർന്ന് ഓഫീസ് മേൽനോട്ടവും വഹിക്കുകയുണ്ടായി 1988-ൽ സഹോദര വൈദികൻ സോളമൻ അച്ചനോടൊപ്പം ദയറോയൂസോ ജീവിതത്തിലേക്ക് പ്രവേശിക്കപ്പെട്ടു അതിനു ശേഷം പഴയ സെമിനാരി, പരുമല സെമിനാരി എന്നീ കേന്ദ്രങ്ങളിൽ മാനേജരായി ചുമതല വഹിച്ചു. 2003-ൽ ചായലോടുള്ള സ്ഥലത്ത് ഒരു ആശ്രമമായി പ്രവർത്തനം തുടങ്ങിയപ്പോൾ അതിന്റെ ആദ്യ സുപ്പീരിയറായി സേവനം അനുഷ്ഠിച്ചു വരികയായിരുന്നു.

Y.M.C.A. പോലുള്ള സംഘടനകളുടെ സജീവ പ്രവർത്തകനായിരുന്ന വന്ദ്യ റമ്പാച്ചൻ ദീർഘനാളുകളായി ചികിത്സയിലായിരുന്നു. പന്തളം, സിഎം. ഹോസ്പിറ്റലിന്റെ പരിചരണത്തിലായിരുന്നു ഓഗസ്റ്റ് മാസം 16 നായിരുന്നു അന്ത്യം-ചെങ്ങമനാട് ദയറായിൽ പ. കാതോലിക്കാ ബാവായുടെയും മറ്റു മെത്രാപ്പോലീത്തന്മാരുടെയും സാനിധ്യത്തിൽ കബറടക്കി. സേവന മേഖലകളിൽ ഉത്തരവാദിത്വത്തോടെ ശുശ്രൂഷ ചെയ്ത അദ്ദേഹത്തിന് മലങ്കര സഭയുടെ ആത്മശാന്തി നേരുന്നു. 40-ാം അടിയന്തിരം സെപ്റ്റംബർ 24 -ന് ചെങ്ങമനാട് ബേദ്‌ലഹേം ആശ്രമത്തിൽ.

## ബഥനി ആശ്രമവും റീത്തു പ്രസ്ഥാനവും

"ബഥനി ആശ്രമവും റീത്തു പ്രസ്ഥാനവും" എന്ന ചരിത്ര പ്രധാനമായ ഗ്രന്ഥം ഒക്ടോബർ രണ്ടാം തീയതി പത്തര മണിക്കു തിരുവനന്തപുരം സെന്റ് ജോർജ് പള്ളിയിൽ വച്ചു ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ പ്രകാശനം ചെയ്യുന്നതാണ്. വികാരി ഫാ. ഗീവർഗീസ് ഇറക്കത്തിൽ, ഫാ. സ്റ്റീഫൻ (ബഥനി) ഗ്രന്ഥകർത്താവായ കെ. വി. മാമ്മൻ (കോട്ടയ്ക്കൽ മാങ്ങാനം) എന്നിവർ പങ്കെടുക്കുന്നു. 125 രൂപ വിലയുള്ള പുസ്തകം സെപ്റ്റംബർ 30 വരെ ബുക്കു ചെയ്യുന്നവർക്കു 90 രൂപയ്ക്കു ലഭിക്കും.



## സ്നേഹ സന്ദേശം ഉത്തരേന്ത്യയിൽ

മലങ്കര ഓർത്തഡോക്സ് സഭയുടെ സഞ്ചാര സുവിശേഷ വിഭാഗമായ സ്നേഹസന്ദേശം ഒക്ടോബർ 5 മുതൽ മഹാരാഷ്ട്ര, ഡൽഹി, ഹരിയാന, മദ്ധ്യപ്രദേശ് സംസ്ഥാനങ്ങൾ ഉൽപ്പെട്ട കൽക്കട്ട, ഡൽഹി, ഭദ്രാസനങ്ങളിൽ ശുശ്രൂഷകൾക്കായി തെരഞ്ഞെടുത്തു. **ശുശ്രൂഷകൾ ആവശ്യമുള്ളവർ ബന്ധപ്പെടുക:-** ഫാ. ഗീവർഗ്ഗീസ് കെ. കെ. നല്ലില, കൺവീനർ, സ്നേഹസന്ദേശം, സെന്റ് പോൾസ് എം.റ്റി.സി., മാവേലിക്കര-3, ഫോൺ: 0479-2302473, 2342709, മൊബൈൽ: 9447564824.

## എക്യുമെനിക്കൽ കോൺഫറൻസ്

ജബൽപൂർ:- ജബൽപൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിലെ എം.ജി.ഒ.സി.എസ്.എം. കുട്ടികളുടെ ആഭിമുഖ്യത്തിൽ കോൺഫറൻസിന്റെ ഒരു ഏകദിന സമ്മേളനം ഓഗസ്റ്റ് 19-ാം തീയതി നടത്തുകയുണ്ടായി.

ഫാ. ഏബ്രഹാം പാറമ്പുഴയുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ഫാ. ടൈറ്റസ് തോമസ് (മാർത്തോമ്മാ പള്ളി വികാരി) ഫാ. മാത്യു ചെറിയാൻ (വികാരി എം.ജി.എം. ചർച്ച് ഹത്തിത്താൾ) കേണൽ ജോൺസൺ, എന്നിവർ പ്രസംഗിക്കുകയുണ്ടായി. കുമാരി ദീപാ മാത്യു, ലിജോ ജോൺ, റിജോ ഗീവർഗീസ്, കുമാരി ബിനി ഏബ്രഹാം, കുമാരി ലിൻസി കുഞ്ഞുമോൻ, കുമാരി ക്രിസ്റ്റീനാ ബേബി, കുമാരി സുമി രാജൻ, മി. ജോയൽ ബാബു, അനീഷ് മാത്യു, റ്റിനു ഫിലിപ്പ് എന്നിവർ നേതൃത്വം നൽകുകയുണ്ടായി.

## 11 -ാം ചരമ വാർഷികം



## എം. സി. ഗീവർഗീസ്

**(കുഞ്ഞൂഞ്ഞൂട്ടി)**

**മുക്കാഞ്ഞിരത്ത്**
**തിരുമൂലപുരം**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൻ വലഭാഗത്തായ്"*

**സന്തപ്ത കുടുംബാംഗങ്ങൾ**

*Licence No. 475, 11th April 1946, Registered No.KL/CR/KTM/ 236/2003-05*

**THE MALANKARA SABHA**, CATHOLICATE OFFICE, KOTTAYAM-686 038

**59th Anniversary**

**04-09-2005**

*In Everlong Memory of*

# Mr. M. G. ZACHARIAH



**Oct. 2, 1902** **Sept. 4, 1946**

**Baboo/Baby, Charlie / Saro, Alex/ Prema/**
**Grand Children & Great Grand Children**

**Mannil Zach Bhavan**
**Thekkemala**
**Kozhencherry**

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-